# മലങ്കര ഇടവകപത്രിക


പുസ്തകം ൨൦ | ൧൦൮൭ മകരം | ലക്കം ൧


## ഇടവകപ്പത്രിക

ഈ ലക്കത്തോടുകൂടി മലങ്കര ഇടവകപ്പത്രിക അതിന്റെ ഇരുപതാമത്തെ വയസ്സിൽ പ്രവേശിക്കയായി. പത്രികയുടെ ഇതഃപൎയ്യന്തമുള്ള ആയുസ്സിൽ അതു പലൎക്കും വിശിഷ്യാ മലങ്കര സുറിയാനി ഭാഗങ്ങൾക്കും പല വിധത്തിൽ പ്രയോജനകരമായി തീൎന്നിട്ടുണ്ടെന്നുള്ളതു നിസ്സംശയമാണ്. സഭയിൽ പൂൎവ്വകാലംമുതലെ തുടൎന്നുവന്ന പല വിശ്വാസാചാരോപദേശങ്ങൾ ഒരു കാലത്ത് ഇതരസമുദായങ്ങളിൽ പലരുടെയും അസാധാരണമായ പരിഹാസത്തിനു പാത്രീഭവിച്ചിരുന്നു. മശിഹായുടെ അമ്മയെപ്പോലെ "പൂൎണ്ണന്മാരായ പരിശുദ്ധന്മാരുടെ ആത്മാക്കളുമായുള്ള സംസൎഗ്ഗമോ മരിച്ചുപോയവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയോ കുൎബ്ബാനയോ ഇവയെപ്പോലെയുള്ള മററു അനേകം സംഗതികളോ പരിഷ്കൃതമാനസ്സന്മാരും ആധുനിക വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരുമെന്നു ഗണിച്ചുപോന്ന പല അഭിജ്ഞന്മാൎക്കും കേവലം ത്യാജ്യങ്ങളായിരുന്നു. എന്നാൽ ഈ വക സംഗതികളെല്ലാം സ്വസ്ഥാനത്തിലാണെന്നും ആംഗ്ലിക്കൻസഭപോലെയുള്ള പ്രൌഢങ്ങളായ പ്രോട്ടസ്റ്റന്റുസഭകളിലും ഇപ്പോൾ ആചരിക്കപ്പെട്ടുവരുന്നവയാണെന്നുംമററും പത്രിക ശക്തിയായും ഭംഗിയായും വാദിച്ചുകാണിച്ചപ്പോൾ അതു സഭാംഗങ്ങളിൽ ഒരു വലിയ ഭാഗത്തിന്റെ വിശ്വാസസ്ഥൈൎയ്യത്തിനും അന്യന്മാരുടെ അടക്കത്തിനും സംഗതിയായിട്ടുണ്ടെന്നുള്ളതു ഇവിടെ പ്രസ്താവ്യയോഗ്യമാണ്.

വാദവിഷയങ്ങളിൽ പ്രവേശിച്ചു ചിലപ്പോൾ വളരെ ഉൽകണ്ഠയോടുകൂടി വ്യവഹാരം നടത്തുന്ന അവസരങ്ങളിൽ പത്രികയുടെ ഭാവമോ ഭാഷയോ പ്രകൃത്യാ കുറെ കടുത്തുപോവാൻ സംഗതി വന്നിട്ടുണ്ടായിരിക്കാം. അങ്ങിനെ വരാതിരുന്നെങ്കിൽ നന്നായിരുന്നു. എന്നാൽ ഇതിൽ പത്രികയെ കല്ലെറിയാൻ എഴുനീററവരിൽ വല്ലവരും ഈ വക പാപമില്ലാത്തവരുണ്ടായിരുന്നോ എന്നു ഇനിയും അറിയേണ്ടിയിരിക്കുന്നു. തങ്ങൾ നല്ലവരെന്നു ശഠിപ്പാനാക്കണെ പ്രയാസം. പത്രികയ്ക്കു വല്ല ബാലചാപല്യങ്ങളും വന്നുപോയിട്ടുണ്ടെങ്കിൽ അവയും പത്രികയുടെ ബന്ധുക്കൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

നമ്മുടെ സമുദായത്തിലുള്ള പല മാന്യന്മാരും സുഹൃത്തുക്കളും പത്രികയെ പൂൎവ്വാധികം സ്നേഹിക്കയും പലേ വിധത്തിൽ പത്രികയ്ക്കു വേണ്ട എല്ലാ സഹായസൌകൎയ്യങ്ങളും ചെയ്തുകൊടുക്കുന്നതിനു ബദ്ധശ്രദ്ധന്മാരായിരിക്കുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു. ഇപ്പോൾ ചിലർ ചെയ്യുന്നപ്രകാരം നമ്മുടെ മഹാന്മാരിൽ പലരും തങ്ങളുടെ സമയത്തിൽ ഒരു ചെ

റിയ ഭാഗം പത്രികയുടെ സർവ്വപ്രകാരേണയുമുള്ള ഉൽകർഷത്തിനുവേണ്ടി വിനിയോഗിച്ചാൽ പത്രിക സ്വരൂപത്തിലും കാര്യഗൌരവത്തിലും ഉപയോഗത്തിലും എത്രയോ ഉയരുമെന്നുള്ളതിനു പക്ഷാന്തരമില്ല. പത്രികയുടെ ജീവസന്ധാരണത്തിനു അത്യാവശ്യകമായ ചുരുങ്ങിയ വരിസംഖ്യ അടച്ചുതരുന്നതിനു പലരും അമാന്തിച്ചുകളയുന്നു എന്നുള്ളതും നമ്മുടെ സമുദായാഭിമാനികൾ ഓർക്കേണ്ട വേറെ ഒരു സംഗതിയാണു. ബ: അച്ചന്മാരും ജനങ്ങളും ഈ കാര്യത്തിൽ തങ്ങളുടെ ദൃഷ്ടി പതിച്ചു പരിഹാരമുണ്ടാക്കണമെന്നുകൂടി അപേക്ഷിച്ചുകൊള്ളുന്നു. സാമുദായികങ്ങളായ പല കാര്യങ്ങളുടെയും ശരിയായ പ്രവർത്തനത്തിനു ഒരു പത്രത്തിന്റെ ആവശ്യകത എത്രമാത്രമുണ്ടെന്നു പറയാതെതന്നെ ഈ കാലത്തു പലർക്കും ബോദ്ധ്യമാണ്. പത്രിക ഇരുപതാമത്തെ വയസ്സിൽ പ്രവേശിക്കുന്ന ഈ അവസരത്തിൽ അതിനു ഒരു പുതിയ ജീവനും ശക്തിയും ഉണ്ടായി പൂർവ്വാധികം സമുദായാംഗങ്ങൾക്കു ഉപയോഗപ്രദമായിത്തീരുന്നതിനു ദൈവത്തെ പ്രാർത്ഥിച്ചുകൊള്ളുകയും ചെയ്യുന്നു.

---

## കാതോലിക്കാ സഭയും മനുഷ്യാവതാരവും (തുടർച്ച)

(ഫാദർ പി. വി. ദാവീദ്)

“സകലത്തിലും സകലവും തികയ്ക്കുന്നവന്റെ ശരീരവും നിറവും ആകുന്ന സഭ” (എഫെ. ൧: ൨൨, ൨൩) അതെ, സഭ മ്ശിഹായുടെ ഇപ്പോഴുള്ളതും വരുവാനുള്ളതുമായ തനിപ്രത്യക്ഷതയുടെ ജീവകരുവു (ഓർഗൻ) ആകുന്നു എന്നു ശ്ലീ: പൌലോസ് പറയുന്നതായി നാം കാണുന്നു എന്നുതന്നെയല്ല, തന്റെ നിറവും ആകുന്നു എന്നത്രെ. താൻ “നിറവും ആകുന്നു” ഉന്നതമായ തന്റെ സ്വന്ത ജീവന്റെ ധനത്തെ താൻ സഭയിലും സഭയിൽ കൂടിയും വെളിപ്പെടുത്തുന്നു. ഒരു “ശരീര”ത്തിന്റെ അർത്ഥം തന്നെ ഇതാകുന്നു.

മാറുന്നവരെക്കാൾ മ്ശിഹായ്ക്കു സ്വന്തമായി ഒരു സ്വർഗ്ഗീയ ശരീരം ഉണ്ടു—അതിൽ താൻ സ്വർഗ്ഗീയ ആളുകൾക്കു പ്രത്യക്ഷമായിരിക്കുന്നു—സംശയമെന്യേ തന്റെ മഹത്വീകരിക്കപ്പെട്ടതും രഹസ്യത്തിന്നടുത്തതും ആയ ശരീരം (തമ്മിൽ സംബന്ധം ഏതുപ്രകാരമായിരുന്നാലും) ഭൂമിയെ വിട്ടുമാറിപ്പോയിട്ടില്ലെന്നു നിശ്ചയമാകുന്നു. താൻ സ്വർഗ്ഗത്തിൽ മാത്രമല്ല, പിന്നെയോ ഇവിടെയും അവതാരശരീരത്തിലിരിക്കുന്നു. “കുറഞ്ഞോന്നു കഴിഞ്ഞു ഞാൻ നിങ്ങളുടെ പക്കൽ വരും” (ശ്ലീ: യോഹ. ൧൪: ൧൮) “ഇതാ ഞാൻ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെ ഉണ്ടു” (ശ്ലീ: മത്താ. ൨൮: ൨൦) ഈ വാക്യങ്ങൾ ഇതിനെ വ്യക്തമാക്കുന്നുണ്ടു. ‘അഞ്ജരക്കാർ’ പറയുന്നപോലെ അല്ല എങ്കിലും താൻ വന്നു തന്റെ രഹസ്യശരീരത്തിൽ പാർക്കുന്നു എന്നതു വാസ്തവമാകുന്നു. തന്നെ കാണിക്കയും തന്നോടുകൂടെ ഒന്നായിരിക്കയും ചെയ്യുന്നതായി ഒരു ശാരീരിക രൂപം താൻ ഭൂമിയിൽ ധരിക്കുന്നു. അതിനെ ധരിച്ചു താൻ ഇപ്പോഴും ഭൂമിയിൽ മനുഷ്യരുടെ ഇടയിൽ പ്രവൃത്തിക്കയും പറകയും ചെയ്യുന്നു. അതു സത്യമായ ഒരു ശരീരം ആകുന്നു. ആ ശരീരം തന്റെ സഭ അത്രെ. അവൻ തനിക്കു പ

കരം ആകുന്നു എന്നു പറഞ്ഞാൽ മതിയാകയില്ല, എന്തെന്നാൽ, പകരം നില്ക്കുന്ന ആളിനു, താൻ നില്ക്കുന്ന ആളിനെ കൂടാതെ ഒരു ആളത്വജീവൻ ഉണ്ടു. എന്നാൽ സഭ, തനിക്കു പകരം എന്നു പറഞ്ഞാലും, തന്നെ കൂടാതെ അവൾക്കു സ്വന്തമായി ഒരു ജീവൻ ഇല്ല. അവളെ ജീവിപ്പിക്കയും അവളുടെ പല അവയവങ്ങൾ തമ്മിൽ ബന്ധിക്കയും ചെയ്യുന്നതു തന്റെ ജീവൻ ആകുന്നു. അവളിൽ പാക്കയും "നമുക്കൊ, നമുക്കു മ്ശീഹായുടെ മനസ്സുണ്ടു" (൧ കോർ- ൨: ൧൬) എന്നു ശ്ലീഹായ്ക്കു പറവാൻ കഴിയതക്കവണ്ണം തന്റെ സ്വന്തത്തോടു ഏകബോധം അവളിൽ ഉണ്ടാകയും ചെയ്യുന്നതു തന്റെ ആത്മാവാകുന്നു.

ഇങ്ങിനെ സഭ ഇപ്പോൾ, മ്ശീഹാ തന്നെ ഭൂമിയിൽ ആയിരുന്നപ്പോഴത്തെപ്പോലെ കാഴ്ചക്കും വിശ്വാസത്തിനും വിഷയീഭവിച്ചിരിക്കുന്നതാകുന്നു. അവൾ, ലോകർ എല്ലാം നോക്കികാണതക്കവണ്ണം "മലമേൽ പണിയപ്പെട്ടിരിക്കുന്ന പട്ടണം" (ശു: മത്താ- ൫: ൧൪) ആകുന്നു. ഈ ലോക രാജതന്ത്രജ്ഞന്മാരുപോലും, ഇവളെ ഒരു ശക്തിയുള്ള കൂട്ടമായി എണ്ണേണ്ടി വന്നിരിക്കുന്നു. ഒന്നു കാണപ്പെടുന്നതും ഒന്നു കാണപ്പെടാത്തതുമായി സഭ തമ്മിൽ വേർതിരിച്ചുവരയ്ക്കുന്നതു അപ്പോസ്തലകാലത്തു കേട്ടിട്ടില്ലാത്തതായിരുന്നു — അതു കക്ഷികളുടെ കാലത്തു കൊട്ടികുഴപ്പിയ ഒരുവേല അത്രെ. സഭ, ഒരു "രഹസ്യ" ശരീരം എന്നു വിളിക്കപ്പെടുന്നതു അതിന്റെ രൂപം നിർണ്ണയിപ്പാനുള്ള പ്രയാസം കൊണ്ടോ 'വിശുദ്ധ കാതോലിക്കാസഭയിൽ (ഉണ്ടായിരിക്കുന്നതിൽ) ഞാൻ വിശ്വസിക്കുന്നു എന്നു പറയുന്നതു, അതു ദൈവത്തിനു മാത്രം അറിയപ്പെട്ടിരിക്കുന്ന ഒരുകൂട്ടം ഭക്തിയുള്ള ആത്മാക്കൾ എന്നു നാം ഊഹിക്കുന്നതുകൊണ്ടോ അല്ല. വിശ്വാസം പറയുന്നതു, വേറൊരുകാരണത്തിനാകുന്നു. എല്ലാവരാലും കാണപ്പെടുന്ന സമുദായത്തിന്റെ സത്യസ്വഭാവത്തെ വിശ്വാസത്തിനു മാത്രമെ തിരിച്ചറിവാൻ കഴിയത്തൊള്ളു എന്നതുകൊണ്ടത്രെ. കഠിന പരീക്ഷകളുടെയും പ്രയാസങ്ങളുടെയും ഇടയിൽ, സഭയുടെ ജീവൻ സത്യമായിട്ടു സ്വർഗ്ഗാരോഹണം ചെയ്തവനായ അതിന്റെ ശിരസ്സിന്റെ ജീവനാകുന്നു എന്നും, മനുഷ്യരുടെ ദൃശ്യമായ കൂട്ടം, കാഴ്ചക്കു എങ്ങിനെയിരുന്നാലും, അതിനെ ഒരിക്കലും വിടാതെയും അതിനു വിരോധമായി സ്ഥിരമായും സർവ്വമായും പാതാളവാതിൽ ജയിപ്പാൻ സമ്മതിക്കാതെയുമിരിക്കതക്കവണ്ണം അതു ഒരു ദൈവീകതത്വത്തിന്റെ വീടും ഇരിപ്പിടവും ആകുന്നു എന്നും സമ്മതിപ്പാൻ വിശ്വാസത്തിനു മാത്രമെ കഴിയത്തൊള്ളു.

ഇങ്ങിനെ മ്ശീഹായുടെ ശരീരത്തെ കാണപ്പെടുന്ന ഒരു പണി (കെട്ടിടം) ആയി പറയുന്നതിൽ, ഈ ലോകത്തിൽ നിന്നു വാങ്ങിപ്പോയ വിശ്വാസികളുടെ തലമുറകളെ നാം മറന്നുപോകുന്നില്ല. ഇപ്പോഴും, അവർ രഹസ്യശരീരത്തിന്റെ അവയവങ്ങൾ അത്രെ. "സകലത്തെയും നിറയ്ക്കേണ്ടുന്നതിനു സകല സ്വർഗ്ഗങ്ങൾക്കും മേലിലേക്കു കരേറിയ" (എഫേ- ൪: ൧൦) വനായ മ്ശീഹാ, സ്വർഗ്ഗത്തിലും പർദൈസായിലും ഭൂമിയിലും ഒരുപോലെ തക്കരൂപത്തിൽ, തന്നെത്താൻ കാണിക്കുന്നു; എന്നാൽ താൻ ഇങ്ങിനെ ചെയ്യുന്ന എന്ന ശരീരം എല്ലായിടത്തും ഒന്നുതന്നെ ആകുന്നു. ഇടയ്ക്കുള്ള സ്ഥിതിയുടെ ഉപദേശത്തിൽ പ്രവേശിക്കേണ്ടിയ സ്ഥലം ഇതല്ല; എന്നാൽ യേശുവിന്റെ ജീവൻ ഇപ്പോഴും അതിൽ പാക്കുന്നു എന്ന

ജീവനുള്ള ആത്മാക്കളുടെ ആ ശരീരത്തെക്കുറിച്ചു, അതിന്റെ കാണപ്പെടാത്തഭാഗങ്ങൾ കാണപ്പെടുന്നവയോടുകൂടെ "പരിശുദ്ധാത്മാവിന്റെ സംസർഗ്ഗ" (കൂട്ടായ്മ)ത്തിൽ (൨ കോർ. ൧൩: ൧൪) പൂർണ്ണജീവയോജിപ്പിൽ ആകുന്നു എന്നു പറയാതെയിരിപ്പാൻ നിവൃത്തിയില്ല. പാതാളത്തിലേക്കു നമ്മുടെ കർത്താവിന്റെ ഇറക്കത്തെ ചെയ്ത 'ശുദ്ധിമാന്മാരുടെ സംസർഗ്ഗത്തിലും' ഞങ്ങൾ വിശ്വസിക്കുന്നു എന്നു മതസംഗതിയിലും അപ്പൊസ്തല വിശ്വാസപ്രമാണത്തിലും പറഞ്ഞിരിക്കുന്നതു ആംഗ്ലിക്കരിൽ കാതോലിക്കർ ഇപ്പോൾ നടപ്പിൽ വരുത്തിവരുന്നതു സന്തോഷകരമാകുന്നു. നിത്യകാര്യങ്ങളിൽ മരണം, സഭയെ ഉടക്കുന്നില്ലെന്നു ആ വിശ്വാസപ്രമാണവും കാണിക്കുന്നു. ആദ്യകാലത്തു ഊർശ്ലേമിൽ വെച്ചു കാണിച്ചതുപോലെ, മ്ശിഹായോടു ജീവന്റെ ഒന്നിപ്പുള്ള എല്ലാവർക്കും ഇപ്പോഴും ഒരു അർത്ഥത്തിൽ "സകലവും പൊതുവെ" (നട. ൪: ൩൨) എന്നവണ്ണം ഒരു സംസർഗ്ഗം അത്രെ ആവശ്യമായിരിക്കുന്നതു.

ശുദ്ധിമാന്മാരുടെ സംസർഗ്ഗം അല്ലെങ്കിൽ കൂട്ടായ്മ എന്നതു ജീവനുള്ളവരോടുകൂടെ മരിച്ചവരുടെ കൂട്ടായ്മ മാത്രമല്ല ആ കൂട്ടങ്ങളുടെ അവയവങ്ങൾ തമ്മിൽ തമ്മിലും അങ്ങിനെതന്നെ എന്നു പറയണമെന്നില്ലല്ലൊ. ഒരുവന്റെ സൌഖ്യം (ഗുണം) എല്ലാവരുടെയും സൌഖ്യമാകുന്നു എന്ന ഈ സത്യത്തിന്റെ ഒരു മിന്നൽ. പൂർവ്വകാലത്തു സ്റ്റോയിക്ക് തത്വജ്ഞാനവും കണ്ടുപിടിച്ചു പറഞ്ഞിട്ടുണ്ടു. മ്ശിഹായിൽ വെളിപ്പെട്ടിട്ടുള്ളതായി നമുക്കു കിട്ടീട്ടുള്ള കൃപയെ നാം വ്യർത്ഥമാക്കാതെ ഉപയോഗിക്കുമാറാകട്ടെ!

---

## പഴയവിശ്വാസവും പുതിയ അഭിപ്രായവും

സഭാചരിത്രത്തിലാകട്ടെ വേദപുസ്തകചരിത്രത്തിലാകട്ടെ ഗർഭങ്ങളായ വലിയ ശക്തികളുടെ ആവിർഭാവമോ അഭിവൃദ്ധിയോ എല്ലാകാലത്തും ഒരുപോലെയുണ്ടായിരുന്നതായി കാണുന്നില്ല. കടലിലെ തിരമാലകൾ പൊങ്ങിയും താണും കാണുന്നതുതന്നേ അതിന്റെ മുമ്പോട്ടുള്ള ഗതിയെ ക്രമപ്പെടുത്തുന്നതിനു അവശ്യം വേണ്ടതായ ഒരു സ്ഥിതിവിശേഷത്തെ പ്രദർശിപ്പിക്കുന്നതു മാത്രമാകുന്നു. അപ്രകാരം തന്നേ ദൈവഹൃദയത്തിൽനിന്നു മനുഷ്യർക്കു കിട്ടിയിട്ടുള്ള വെളിപാടുകളും ലോകചരിത്രത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള മഹച്ഛക്തികളുമെല്ലാം ഓരോ പ്രത്യേക അവസരങ്ങളിലും കാലയളവിലുമത്രെ പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്

ദൈവമെന്നുള്ളതു് ഒരാളാണെന്നും വിഗ്രഹാരാധന അധർമ്മമാണെന്നും ഈ ദൈവത്തെ സ്നേഹിക്കയും സേവിക്കയും ചെയ്യേണ്ടതാണെന്നും മറെറാരു മനുഷ്യനോടു സംസർഗ്ഗം ചെയ്യുന്നതിനെക്കാൾ ഉണ്മയായും പരിശുദ്ധമായുള്ള സംസർഗ്ഗം ഈ ദൈവത്തോടുണ്ടാകുന്നതിനു നിവൃത്തിയുണ്ടെന്നും ഒന്നാമതായി ക്രിസ്തുവിനു മുൻപെ ഏതാണ്ടു രണ്ടായിരം കൊല്ലത്തോടടുത്തു അബ്രഹാമിനായിരുന്നു വെളിപ്പെട്ടതു്. അതുമുതൽ ആ വക സത്യങ്ങൾ ലോകത്തിന്റെ സാധാരണ സ്വത്തായിതീർന്നു.

വളരെക്കാലം കഴിഞ്ഞശേഷം മോശ എന്നൊരുമഹാൻ എഴുന്നീററു. വിദ്വാനും ഗംഭീരനുമായിരുന്ന ആ ദിവ്യപുരുഷന്റെ കാലത്താണ് ദൈ

വത്തിനു "യഹോവാ" എന്നുള്ള പേരു ഒന്നാമതായി കൊടുത്തുതുടങ്ങിയെന്നു വേദപുസ്തകംകൊണ്ടു കാണുന്നു. അതിനു മുൻപു ദൈവത്തെക്കുറിച്ചു ധരിച്ചിട്ടുണ്ടായിരുന്നതിനെക്കാൾ കൂടുതലായി മനുഷ്യർ ധരിക്കയും ദൈവവും മോശയുടെ നേതൃത്വത്തിൻകീഴിൽവന്ന ഇസ്രായേൽജനവും തമ്മിൽ പിരിയാബന്ധമുണ്ടെന്നും മറ്റും മനസ്സിലാക്കുകയും ചെയ്തു. ഇങ്ങിനെ ദൈവം ഇസ്രായേലിന്റെ രാജാവായി ഇരുന്നുകൊണ്ടു അവരെ ഭരിക്കയും നടത്തുകയും മറ്റും ചെയ്തു. ദൈവം തങ്ങൾക്കുവേണ്ടി യുദ്ധം നടത്തുന്ന ആളും ഇസ്രായേൽക്കാരുടെ സ്വന്തവുമെന്നവർ വിശ്വസിച്ചുവന്നു.

പിന്നീടു നാം കാണുന്ന ഒരു വലിയ ദീപക്കുന്ന് ദീർഘദർശിമാരുടെകാലമാണ്. ഇവർ ഒരുകൂട്ടർ വേറെതന്നെയാണ്. ലോകത്തിൽ അനേകായിരം ജനസമുദായങ്ങൾ വലുതും ചെറുതുമായ സ്ഥിതി ചെയ്തിട്ടുണ്ടു, ചെയ്യുന്നുമുണ്ട്. എന്നാൽ അവയിലെല്ലാം ഒരുവക ലക്ഷണം പറയുന്നവരും വെളിച്ചപ്പാടന്മാരുമുണ്ടെങ്കിലും ഇസ്രായേലിൽ കാണപ്പെട്ടതുപോലെയുള്ള ദീർഘദർശിമാരെ ലോകത്തിൽ അറിയപ്പെട്ടിട്ടുള്ള ഒരു ജാതിയിലും കാണുകയില്ല. അവരെക്കുറിച്ചു ഒരുവക ഭ്രാന്തന്മാരും തൊഴിലില്ലാത്തവരും വിവരമില്ലാത്തവരുമെന്ന് അനുമിന്നും പ്രസ്താവിച്ചിട്ടുണ്ടെങ്കിലും അവരുടെ ഭ്രാന്തിലും പിച്ചിലും അപ്രത്യക്ഷനായി പരിശുദ്ധനായ ദൈവത്തിന്റെ സ്വരൂപത്തെ ഇത്രയും നിർമ്മലമായും ഫലപ്രദമായും വിശദമായും മറ്റുള്ളവർക്കു കാണിച്ചുകൊടുത്തിട്ടുള്ള വേറെ ഒരുവർഗ്ഗം പ്രാസംഗികന്മാരെ ലോകത്തിലുള്ള യാതൊരുസാമുദായികചരിത്രത്തിലും കാണുന്നില്ല. അമോസ് കർത്താവായ ദൈവത്തിന്റെ നീതിയെക്കുറിച്ചു ഉഗ്രമായി പ്രസംഗിച്ചു. ജനസാമാന്യം അന്ന് വിചാരിച്ചിരുന്നതു മോശയുടെ ന്യായപ്രമാണങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെ പ്രമാണങ്ങളെ അനുഷ്ഠിക്കുന്നതിനു മാത്രം നോക്കിക്കൊണ്ടാൽ മതി. പിന്നെയുള്ളതിനു നാം വിചാരപ്പെട്ടിട്ടു കാര്യമില്ല എന്നായിരുന്നു. അമോസ് തന്നെയും ദൈവത്തിന്റെ നീതിയെക്കുറിച്ചു പ്രസംഗിക്കയും ഉദ്ദേശനൈർമ്മല്യം കൂടാതെ ചെയ്യുന്ന സൽപ്രവൃത്തികൾ എത്രതന്നെ സ്തുത്യർഹങ്ങൾ എന്നു തോന്നിയാലും അവ ഹൃദയങ്ങളെ പരിശോധിച്ച് നമ്മുടെ ഉദ്ദേശങ്ങളുടെ ഉറവയുടെ ഗതിയെ അറിയുന്ന ദൈവമുൻപാകെ നിരർത്ഥകമാകുന്നുയെന്നു പഠിപ്പിച്ചു. പിന്നീടു എഴുന്നീറ്റ ഹോശിയാ പ്രവാചകൻ ദൈവത്തിന്റെ സ്നേഹത്തെക്കുറിച്ചു പഠിപ്പിച്ചു. ചാരിത്രശുദ്ധി നഷ്ടമാക്കിക്കളഞ്ഞ ഒരു സ്ത്രീ തിരിച്ചു ചെന്നാലെന്നപോലെ ഇസ്രായേൽ തിരിഞ്ഞു ചെല്ലുമെങ്കിൽ താൻ അവരെ സ്നേഹത്തോടും ആർദ്രചിത്തതയോടും കൂടെ കൈക്കൊള്ളുമെന്നും പഠിപ്പിച്ചു. ഇവരുടെ സ്കൂളിൽ കൂടെ കടന്ന യെശായായും ദൈവത്തിന്റെ പരിശുദ്ധതയെക്കുറിച്ചു നല്ലപോലെ പഠിപ്പിച്ചുതുടങ്ങി. ഇങ്ങിനെ ദീർഘദർശിമാർ ഒരർത്ഥത്തിൽ പഴയനിയമകാലത്തെ സുവിശേഷകന്മാരായിരുന്നു. വളരെകാലം കഴിഞ്ഞശേഷം യോഹന്നാൻമാംദാനാ തന്റെ ശബ്ദം കേൾപ്പിച്ചു. അടുത്തു തന്നെ പ്രത്യക്ഷപ്പെടാനിരുന്ന ദൈവരാജ്യത്തെക്കുറിച്ചും മ്ശിഹായെക്കുറിച്ചും താൻ പ്രസംഗിച്ചു.

യേശുമ്ശിഹാ വന്നപ്പോൾ തന്റെ കാലത്തുള്ള അഭിപ്രായങ്ങളെല്ലാം ചുവടെ മാറ്റിത്തുടങ്ങി. താൻ പഠിപ്പിച്ചതു അതുവരെയുള്ള വിധത്തിൽതന്നെയല്ല കല്പനകളെ പ്രമാണിക്കേണ്ടതു അവയുടെ ഉദ്ദേശസ

ഫലത്തിനു വേണ്ടിയാണെന്നും അക്ഷരപ്രകാരമുള്ള ഒരു നിവൃത്തിക്കു തന്നെ അല്ലെന്നും മനസ്സുകൊണ്ടുപോലും പാപം ചെയ്താൽ അതും പ്രവൃത്തിപോലെതന്നെ പാപമാണെന്നും ശാബതാചാരമാകട്ടെ കുഷ്ഠരോഗികളോടും പാപികളോടും ചുങ്കക്കാരോടും വർത്തിക്കുന്നതാകട്ടെ തന്റെ കാലത്തു കാണപ്പെട്ട ന്യായശാസ്ത്രികളോ സഭാനാഥന്മാരോ പഠിപ്പിച്ചതുപോലെ അല്ലെന്നും ദൈവരാജ്യത്തിനു ദൂരെ എങ്ങും പോകേണ്ടെന്നും അതു ഓരോരുത്തന്റെ ഹൃദയത്തിൽ തുടങ്ങുന്നതാണെന്നും ദൈവഹൃദയം എല്ലായ്പോഴും സ്നേഹസംപൂർണ്ണമായും പാപികളുടെ അനുതാപത്തിൽ വളരെ താല്പര്യത്തോടുകൂടെയും ഇരിക്കുന്നതാണെന്നും മററും അധികാരത്തോടുകൂടെ പഠിപ്പിച്ചു. അന്നുള്ളവക്കു ഇവയെല്ലാം വളരെ പുത്തരിയായി തോന്നി. പലക്കും തന്റെ ഉപദേശങ്ങൾ കീഴ്മേൽ മറിക്കുന്നവയെന്നും സ്വീകാരയോഗ്യങ്ങളല്ലെന്നും കൂടെ തോന്നി. പിന്നീടു കാണുന്നതു ക്രൈസ്തവസഭയുടെ ചരിത്രമാണ്. (തുടരും)

കെ. സി.

## പാപത്തിന്റെ സ്വഭാവവും അതിന്റെ ഫലങ്ങളും.

എം. എം. അലക്സന്ത്രയോസു ശെമ്മാശൻ.

പാപം എന്നാൽ ചെയ്യേണമെന്നു പറഞ്ഞിരിക്കുന്നതിനെ ചെയ്യാതിരിക്കയും ചെയ്യരുതെന്നു പറഞ്ഞിരിക്കുന്നതിനെ ചെയ്കയും ആകുന്നു എന്നു മൊത്തമായി പറയാമെങ്കിലും ഈ വിവരണംകൊണ്ടു പാപം എന്ന വാക്കിനാൽ ക്രിസ്തീയ സഭയിൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന അർത്ഥം പൂർണ്ണമായി വെളിവാകുന്നതല്ല. ക്രിസ്തീയ സഭയിൽ പാപം എന്നു പറയുന്നതു ദൈവഹിതത്തിനു വിരോധമായിരിക്കുന്ന വിചാരങ്ങളിൽ നമ്മുടെ വിൽ (മനസ്സ്)നെ സൂക്ഷിച്ചുകൊണ്ടിരിക്കയോ ആയതിന്റെ ഫലമായി നമ്മുടെ ആത്മാക്കൾക്കു ദോഷഫലത്തെ ചെയ്യുന്ന വല്ല ദുഷ്ടവിചാരങ്ങളിലോ പ്രവൃത്തികളിലോ രസിക്കുന്നതിനു നമ്മുടെ മനസ്സിനെ വിട്ടുകൊടുക്കയോ അവയവങ്ങളെ വിനിയോഗിക്കയോ ചെയ്യുന്ന ഏതൊരു പ്രവൃത്തിക്കും ആകുന്നു. പാപത്തെ പ്രധാന രണ്ടു ഭാഗങ്ങളായി തരം തിരിക്കാവുന്നതാണ്. (എ) ജന്മപാപം (ബി) കർമ്മപാപം.

ജന്മപാപം എന്നു പറയുന്നതു ആദ്യമാതാപിതാക്കന്മാരായിരുന്ന ആദാം, ഹവ്വാ എന്നിവരോടുള്ള രക്തസംബന്ധം മൂലം ജനനാൽതന്നെ നാം അവകാശികളായിത്തീരുന്ന പാപത്തിനാകുന്നു.

കർമ്മപാപം എന്നു പറയുന്നതു നാം നമ്മുടെ സ്വന്ത വിൽ (മനസ്സ്) ഓടുകൂടെ ദൈവഹിതത്തിനു വിരോധമായിരിക്കുന്ന വിചാരങ്ങളിലോ പ്രവൃത്തികളിലോ ഉൾപ്പെട്ടിരിക്കയോ സൃഷ്ടികളായ നാം അനുസരിച്ചേതീരു എന്നുള്ള ദൈവികപ്രമാണങ്ങളെ ലംഘിക്കയോ ചെയ്യുന്നതാകുന്നു. കർമ്മപാപത്തിനു വേറെ രണ്ടു ഉൾപിരിവുകൾ ഉണ്ടു. (എ) മരണത്തിലേക്കുള്ള പാപം (ബി) മരണത്തിലേക്കല്ലാത്ത പാപം. ഇതിനെക്കുറിച്ചു ശുദ്ധമുള്ള യോഹന്നാൻ തന്റെ ഒന്നാം ലേഖനം അഞ്ചാം അദ്ധ്യായം പതിനാറാം വാക്യത്തിൽ നല്ലപോലെ സൂചിപ്പിച്ചിട്ടുണ്ടു. ഇവ രണ്ടും നമ്മുടെ ആത്മാക്കൾക്കു വ്യത്യസ്തങ്ങളായ ദോഷഫലങ്ങളെയാണ് ചെയ്യുന്നതു.

മരണത്തിലേക്കുള്ള പാപം നമ്മുടെ ആത്മാക്കൾക്കു പെട്ടെന്നുള്ള മരണമൊ ദൈവത്തിൽനിന്നു വലിയ അകലിച്ചയൊ വരുത്തിക്കൂട്ടുന്നു. എന്നാൽ മരണത്തിലേക്കല്ലാത്ത പാപം നമ്മുടെ ആത്മാക്കളെ അപകടകരമായ മുറിവേല്പിക്കുന്നു. ഇവ ഉടനടി മരണകരമല്ലെങ്കിലും കാലപഴക്കത്താൽ മരണത്തിലെക്കുള്ള പാപത്തിന്റെ ഫലത്തെ ചെയ്യുക്കാവുന്നതാണ്. ഇതു ദൈവത്തിനു നമ്മുടെ മേലുള്ള സ്നേഹത്തെ തണുപ്പിച്ചുകളയുന്നതല്ലാതെ പാടെ നശിപ്പിച്ചുകളയുന്നതല്ലാ. ഇവ പ്രാർത്ഥനയാൽ ക്ഷമിക്കപ്പെടുന്നതാകുന്നു. മരണത്തിലേക്കുള്ള പാപങ്ങൾ കൂദാശികമായിരിക്കുന്ന കൃപകളുടെ സഹായം കൂടാതെ ക്ഷമിക്കപ്പെടുവാൻ എളുപ്പമുള്ളതല്ലാ.

പൂർണ്ണ അറിവോടും കരുതിക്കൂട്ടി തെറ്റുചെയ്യുന്നതുള്ള ഒരുക്കത്തോടും ദൈവത്തിന്റെ കല്പനകളെ ലംഘിക്കുന്നതിനാകുന്നു മരണത്തിലേക്കുള്ള പാപങ്ങൾ എന്നു പറയുന്നതു. ഇതു ദൈവത്തിനു വിരോധമായ ഒരു വലിയ കഠിനപ്രവൃത്തി എന്നു മാത്രമല്ല, തനിക്കു നമ്മുടെ മേലുള്ള സ്നേഹത്തെയും തന്നിൽനിന്നു നാം പ്രാപിക്കുന്ന കൃപകളെയും നഷ്ടപ്പെടുത്തിക്കളയുന്നതും കൂടി ആകുന്നു. ഇങ്ങിനെയുള്ള ഒരു നഷ്ടത്തെയാണ് നാം നമ്മുടെ ആത്മാവിനുള്ള മരണമെന്നു പറയുന്നതു. മരണത്തിലേക്കല്ലാത്ത പാപം എന്നു പറയുന്നതു മനസ്സാലെയൊ കരുതിക്കൂട്ടി തെറ്റുചെയ്യുന്നതുള്ള ഒരുക്കത്തോടൊ ഒരു കല്പനയെ പൂർണ്ണമായി ലംഘിക്കുന്നതല്ലാ. പിന്നെയൊ അതിനെ ലംഘിക്കുന്നതിനായിട്ടു നമ്മുടെ മനസ്സിനുണ്ടാകുന്ന ഒരു ചായ്വാകുന്നു. ഇതു ദോഷകരമായിട്ടുള്ളതാണെങ്കിലും ദൈവത്തെ മരണത്തിലേക്കുള്ള പാപത്തെപോലെ തന്നെ വെറുപ്പിക്കുന്നതൊ തനിക്കു നമ്മുടെ മേലുള്ള സ്നേഹത്തെയൊ തന്നിൽനിന്നു നാം പ്രാപിക്കുന്ന കൃപകളുടെ ശക്തിയെയൊ പൂർണ്ണമായി നശിപ്പിച്ചുകളയുന്നതൊ അല്ലാ. എന്നിരുന്നാലും ഇതിനു മുൻ പ്രസ്താവിച്ചവകളുടെ നിരർഗ്ഗളമായ ഗതിയെ തടുക്കുവാൻ ധാരാളം കഴിയുന്നതാണ. ഇതിനു മോചനം ലഭിക്കുവാനും നമുക്കു എളുപ്പത്തിൽ സാധിക്കുന്നതാണ്. മേൽ വിവരിച്ച സംഗതികളിൽനിന്നു മരണത്തിലേക്കുള്ള പാപവും മരണത്തിലേക്കല്ലാത്ത പാപവും തമ്മിലുള്ള വ്യത്യാസം ഏറെക്കുറെ വെളിവായിരിക്കുമല്ലോ. ഇനിയും പാപത്തിന്റെ പൊതുവെയുള്ള മലിനസ്ഥിതിയേയും തന്മൂലം നമ്മുടെ ആത്മാക്കൾക്കുണ്ടാകുന്ന ദോഷഫലങ്ങളേയും കുറിച്ചു സ്വല്പമായി വിചിന്തനം ചെയ്യാം. പാപത്തെ ഒരുവൻ സത്യമായി ഏറ്റുപറഞ്ഞു ഉപേക്ഷിക്കാത്തപക്ഷം അവൻ നിത്യമായിരിക്കുന്ന ശിക്ഷക്കു പാത്രീഭവിക്കുന്നതാണ്. പാപം ചെയ്യുക എന്നുള്ളതുതന്നെ ചുരുക്കത്തിൽ പറഞ്ഞാൽ ദൈവത്തെ ഉപേക്ഷിക്കുകയാണല്ലോ. പാപം ദൈവത്തെ നമ്മുടെ ഹൃദയത്തിൽനിന്നു സ്ഥാനഭ്രംശനാക്കുന്നതും ദൈവിക കാര്യങ്ങളെ ചിന്തിക്കുന്നതിനൊ പ്രവർത്തിക്കുന്നതിനൊ ഉള്ള ആഗ്രഹത്തെ നാടുകടത്തുന്നതുമാകുന്നു. ഏശായാദീർഘദർശി ഇതിനെക്കുറിച്ചു ഇപ്രകാരം പറഞ്ഞിരിക്കുന്നു. "നിങ്ങളുടെ അന്യായങ്ങൾ നിങ്ങളെയും നിങ്ങളുടെ ദൈവത്തെയും തമ്മിൽ ഭിന്നിപ്പിച്ചു" (ഏശാ-൫൯-൨) പാപം ചെയ്യുകമൂലമായി നാം ദൈവത്തിനു കടം പെട്ടിരിക്കുന്ന സംഗതികളെ ചെയ്യാതെ കുറ്റക്കാരായിത്തീരുകയും തന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കയും

തൻറ അധികാരങ്ങളെയും മാഹാത്മ്യങ്ങളേയും നാം അഗണ്യമായി വിചാരിക്കുന്നു എന്നുള്ളതിനെ സൂചിപ്പിക്കുകയും സർവ്വത്തിൻറയും രക്ഷകനായ ദൈവത്തെ സേവിക്കുകയും വന്ദിക്കുകയും ചെയ്യുന്നതിനു പകരമായി പിശാചിനു അടിമകളായിത്തീരുകയും (പാപം ചെയ്യുന്നവൻ പിശാചിൽനിന്നാകുന്നു ൧ യോഹ- ൩. ൮) അതിരില്ലാത്ത നന്മകളുടെ ഇരിപ്പിടമായ ദൈവത്തെ നിന്ദിക്കുന്നതിനായി ധൈര്യത്തോടുകൂടി നാം തുനിഞ്ഞിറങ്ങുന്നു എന്നുള്ളതിനെ വെളിപ്പെടുത്തുകയും ലൌകികവും അലൌകികവുമായിരിക്കുന്ന കൃപകൾ മൂലം നമ്മെ കാത്തു സൂക്ഷിച്ചുപോരുന്ന സ്രഷ്ടാവിനോടു നാം നന്ദിയില്ലാത്തവരാകുന്നു എന്നുള്ളതിനെ പ്രദർശിപ്പിക്കുകയും അനുഗ്രഹത്തിനു പകരം ശാപത്തെ തിരഞ്ഞെടുക്കുകയും നമ്മിലുള്ള ദൈവത്തിൻറ സാദൃശത്തെ നാം അവമാനിക്കുകയും ചെയ്യുന്നു. ഇനിയും മരണത്തിലേക്കുള്ള പാപം നമ്മുടെ ആത്മാക്കൾക്കു ചെയ്യുന്ന ദോഷഫലങ്ങളെക്കുറിച്ചു പ്രത്യേകം ആലോചിക്കാം. മരണത്തിലേക്കുള്ള പാപം ദൈവത്തിനു നമ്മോടുള്ള സ്നേഹത്തെ മരണത്തിലേക്കല്ലാത്ത പാപത്തിനെക്കാൾ പതിന്മടങ്ങു നശിപ്പിച്ചുകളയുകയും ദൈവത്തെ നമ്മുടെ സ്നേഹിതനെന്ന നിലയിൽനിന്നു ശത്രു എന്ന സ്ഥാനത്തേക്കു ആക്കിത്തീർക്കുകയും ആത്മാവിൻറ സൌന്ദര്യത്തെ നശിപ്പിച്ചു അതിനെ അറയ്ക്കത്തക്കതും മരണകരവുമായ ഒരുമാതിരി കുഷ്ഠംകൊണ്ടു മൂടുകയും കുളിപ്പിച്ച പന്നി ഏതുപ്രകാരം ചേററിൽ കിടന്നു ഉല്ലസിക്കുന്നുവോ അതുപോലെ പാപമാകുന്ന ചേററിൽ കിടന്നു ഉല്ലസിക്കത്തക്കവണ്ണം ഒരു മനുഷ്യനെ അത്ര നീചമായ സ്ഥിതിയിൽ ആക്കിത്തീർക്കുകയും നമ്മുടെ ആത്മാക്കൾക്കു ദുഃഖത്തേയും ലജ്ജയേയും ഭയത്തേയും സമാധാനമില്ലായ്മയേയും വരുത്തിക്കൂട്ടുകയും ചെയ്യുന്നു. ഒരു മരണത്തിലേക്കുള്ള പാപത്തിൻറ വിചാരവും അതിലുള്ള ഉല്ലാസവും മാത്രമാണ് അനേകായിരം വെണ്മയുള്ള മാലാഖമാരെ പിശാചുക്കളാക്കിത്തീർത്തതു എന്നുള്ള സംഗതി നാം ഓക്കുമെങ്കിൽ ഈ പാപത്തിൻറ ദോഷഫലത്തെക്കുറിച്ചു ഏറെക്കുറെ ഊഹിച്ചു അറിയുവാൻ നമുക്കു സാധിക്കുന്നതാണ്. ഇതു നമ്മുടെ മനസ്സാക്ഷിയ്ക്കു നേരില്ലാത്തതും നമ്മുടെ നാശത്തെ ഉണ്ടാക്കിത്തീർക്കുന്നതുമായ ഒരു വിഷം ആകുന്നു. ഇതുമൂലം നമുക്കു സ്വർഗ്ഗപ്രാപ്തിക്കുള്ള അവകാശവും ദൈവത്തിൽനിന്നു നാം പ്രാപിക്കുന്ന കൃപകളുടെ ശക്തിയും പൂർണ്ണമായി നശിച്ചുപോകയും നാം വല്ല പുണ്യപ്രവൃത്തികളും ചെയ്തിട്ടുണ്ടെങ്കിൽ അവക്കെല്ലാം ദൈവത്തിൽനിന്നു ശരിയായ യാതൊരു പ്രതിഫലവും കിട്ടാതെ വരികയും (അവൻ ചെയ്തിട്ടുള്ള അവൻറ സകല നീതിയും ഓർമ്മിക്കപ്പെടുകയില്ലാ ഹെസ- ൧൮. ൨൪) ചെയ്യുന്നു. ഇതു ഒരുവനെ അവൻറ പാപങ്ങളുടെയും ദുഷ്ടവിചാരങ്ങളുടെയും അടിമയാക്കിത്തീർക്കുന്നു. (റോമാ ൬. ൧൬. യോഹ- ൮. ൩൪) ചുരുക്കി പറഞ്ഞാൽ മരണത്തിലേക്കുള്ള പാപം നാം ഏററുപറഞ്ഞു ഉപേക്ഷിക്കാത്തപക്ഷം സ്വർഗ്ഗത്തിൻറ വാതലിനെ നമ്മുടെ മുമ്പാകെ അടച്ചുകളയുന്നതും പിശാചിനും അവൻറ ദൂതന്മാക്കും ഒരുക്കപ്പെട്ടിരിക്കുന്ന നിത്യ അഗ്നിക്കു നമ്മെ അവകാശികളാക്കിത്തീക്കുന്നതുമാകുന്നു.

---

## ക്രിസ്ത്യാനിയും മരണവും തമ്മിലുള്ള സംഭാഷണം.

### തുടൎച്ച (൩)

(മരണം—ക്രിസ്ത്യാനിയുടെ ഈ വിധമായ സംസാരങ്ങളെ കേട്ടക്ഷണത്തിൽ മരണത്തിനു കോപമുണ്ടായി അവന്റെ മുഖം രക്തനിറമായിതീൎന്നിട്ടു) എന്റെ അടുക്കലുള്ള വേലക്കാർ ആരാടാ, എന്നു പറഞ്ഞയുടനെ വ്യാധി, ദുഃഖം, ബലഹീനത മുതലായ ശണ്ഠാളന്മാർ ഇതാ അടിയങ്ങൾ ഇവിടെ ഉണ്ടെ എന്നും പറഞ്ഞു ഹാജരായി. ഇവനെ പിടിച്ചുകെട്ടി അടിപ്പീൻ എന്നു പറഞ്ഞയുടനെ മേൽപ്പറഞ്ഞ ശണ്ഠാളന്മാർ ക്രിസ്ത്യാനിയെ പിടിച്ചുകെട്ടി അടിച്ചു. ഉടനെ അവന്റെ വിശപ്പു നശിക്കയും അവന്റെ ഭവനത്തിന്റെ തൂണുകളും കാവൽക്കാരുമായ കാലുകൾ രണ്ടും തളൎന്നുപോകയും ക്രിസ്ത്യാനിയുടെ ശരീരം സ്തംഭിച്ചു കട്ടിലിന്മേൽ കിടപ്പാകയും ചെയ്തു.

ക്രിസ്ത്യാനി—അല്ലയൊ ഗൎജ്ജിച്ചു അലറുന്ന സിംഹവും, ഭയപ്പെടുത്തുന്ന രാജാവും ആയുള്ളോവെ നീ എന്റെ എല്ലുകളെ ആസകലം നുറുക്കിക്കളഞ്ഞാലും കുഞ്ഞാടിന്റെ രക്തത്താൽ നിന്നെ ഞാൻ ജയിക്കും. ദൈവം എന്നും എന്നേക്കും എന്റെ ദൈവം ആകുന്നു അവൻ എന്നെ മരണം വരെ വഴി നടത്തുന്നവൻ ആകും. ഇടിയും മിന്നലും ഉണ്ടായാലും മരണത്തിന്റെ താഴ വരയിൽക്കൂടി നടന്നാലും ഞാൻ ഒരു ദോഷത്തേയും ഭയപ്പെടുകയില്ലാ. അഗ്നിരഥവും കുതിരകളും ഏലിയായെ സ്വൎഗ്ഗത്തിലേക്കു കൊണ്ടുപോകുവാൻ സഹായിച്ചതുപോലെ ഇവകളെല്ലാം എന്നെ സ്വൎഗ്ഗത്തിലേക്കു കൊണ്ടുപോകുന്ന സഹായികൾ ആകുന്നു. മരണമെ നിന്റെ മുള്ള് എവിടെ.

മരണം—നീ കട്ടിലിൽ ചുരുണ്ടുവീണിട്ടും നിന്റെ ഗൎവ്വം അടങ്ങുകയില്ലയോ, നിന്റെ അഴകുള്ള ഈ ശരീരത്തെ എടുത്തു ഞാൻ പ്രേതക്കുഴിയിൽ അഴുകുന്നതിനു ഇടുകയും ഇതു നിനക്കു നഷ്ടമല്ലയൊ.

ക്രിസ്ത്യാനി—ഇതിനാൽ എനിക്കു യാതൊരുനഷ്ടവും ഇല്ലാ, വിശ്വാസത്താൽ ഞാൻ നീതീകരിക്കപ്പെടുന്നതിനു മുമ്പു അനേകം പാപങ്ങൾ ഞാൻ ചെയ്തുപോയിട്ടുള്ളതിനാലും എന്റെ മാതാവു തന്നെയും എന്നെ പാപത്തിൽ ഗൎഭം ധരിച്ചതിനാലും ഈ കാണുന്ന എന്റെ ശരീരം വിശുദ്ധ രാജ്യമായ ദൈവമന്ദിരത്തിൽ വസിപ്പാൻ യോഗ്യതയുള്ളതല്ലായ്കയാൽ ഈ ശരീരം അഴുകേണ്ടതത്രെ. എന്നാലൊ നീതിയുടെ പ്രധാന സൂൎയ്യനാകുന്ന മഹിമയുള്ള ആ രാജാവു വെളിപ്പെടുന്ന മഹത്വകാലത്തു ഈ നാശമുള്ള ശരീരത്തിനു പകരം നാശമില്ലാത്തതും വാടിപ്പോകാത്തതും ആയുള്ളതും തേജസ്സിൽ ക്രിസ്തുവിനോടു കൂടി വസിപ്പാൻ തക്ക യോഗ്യതയുള്ളതുമായ വിശുദ്ധ ശരീരത്തെ താൻ എന്നെ ധരിപ്പിച്ചും കൊണ്ടു ഒരു മണവാളൻ തന്റെ മണവറയിൽനിന്നും സന്തോഷത്തോടു കൂടി പുറപ്പെടുന്നപ്രകാരം ആകാശമണ്ഡലം വഴിയായി സൂൎയ്യപ്രഭാവമുള്ള ദൈവപുത്രന്റെ ശബ്ദം കേൾപ്പാനുള്ള ചെവികളും തന്റെ പ്രസന്നതയേയും പ്രകാശത്തെയും കാണ്മാനുള്ള കണ്ണുകളുമായി വെളിപ്പെടും. മരണമെ നിന്റെ മുള്ള് എവിടെ.

മരണം—നീ പറയുന്നതു സത്യംതന്നെ എന്നു ഞാൻ സമ്മതിക്കുന്നു എങ്കിലും നീ വളരെക്കാലം സഞ്ചരിച്ചു പഴകിയ ഈ ലോകത്തെ വിട്ടു

ന്നതും അറിയാത്ത പരലോകത്തിൽ പ്രവേശിക്കുന്നതും നിന്റെ വിശ്വാസകണ്ണിനാൽ കാണുന്നുണ്ടെങ്കിലും ഇപ്പോൾ നിന്റെ ഹൃദയം വിറച്ചു ഭയപ്പെടുന്നില്ലയോ.

ക്രിസ്ത്യാനി---അല്ലയോ മരണമേ ഒരുനാളും ഇനിക്കു ഭയമില്ലാ, ഭൂമി നീക്കപ്പെട്ടാലും പർവ്വതങ്ങൾ സമുദ്രത്തിന്റെ ഉള്ളിലേക്കു കൊണ്ടുപോകപ്പെട്ടാലും അതിലെ വെള്ളങ്ങൾ ഇരച്ചു കലങ്ങിയാലും ഞാൻ ഭയപ്പെടുകയില്ലാ, ദൈവം എന്നോടുകൂടി ഉണ്ടു. ദൂരദേശസഞ്ചാരത്തിൽ ഇരിക്കുന്ന ഒരാൾക്കു തന്റെ ഭാര്യയേയും മക്കളേയും കാണ്മാൻ അത്യാഗ്രഹം ഉണ്ടെന്നിരുന്നാലും അവൻ കടന്നുപോകുവാനുള്ള സമുദ്രത്തെപ്പററി ഒരുവേള ഭയപ്പെടുന്നു എങ്കിൽ അതു അതിശയമാണൊ, അഥവാ അവൻ ഭയപ്പെട്ടാലും ക്രിസ്തുവിനോടുള്ള സ്നേഹത്താൽ ഞാൻ യാതൊന്നിനെയും ഭയപ്പെടുകയില്ലാ.

മരണം---ക്രിസ്ത്യാനിയെ ഞാൻ ഒരു വാക്കു ചോദിച്ചുകൊള്ളട്ടെ സത്യം പറയുമോ, ഈ ലോകത്തിൽ ഇനിയും, ഇരിപ്പാൻ നിനക്കു വാഞ്ഛയുണ്ടോ ഇല്ലയൊ ഇല്ലെങ്കിൽ അതിനുള്ള കാരണം എന്തു?

ക്രിസ്ത്യാനി---ഈ ലോകത്തിൽ ഇരിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നില്ലാ എങ്കിലും അതു എന്റെ ഇഷ്ടം അല്ലാ എന്നാലൊ ഈ ലോകത്തെ ഞാൻ വെറുക്കുന്നതിനുള്ള നാലുകൂട്ടം സംഗതികളെ ഞാൻ പറഞ്ഞുകേൾപ്പിക്കാം. (൧) ലോകത്തിന്റെ മനുഷ്യർ കാരുണികനായ ദൈവത്തെയും തന്റെ കരുണ- സ്നേഹം- ഇവകളെയും അറിയാതെ തങ്ങളെ തന്നെയും മററുള്ളവരെയും ദുർമ്മാർഗ്ഗികളാക്കി തീർത്തു ജീവിക്കുന്നതും. (൨) ക്രിസ്തുവിനെ അനുകരിക്കാതെ ലൌകീക ഇമ്പങ്ങളിൽ ഉല്ലസിച്ചു നടക്കുന്ന നാമധേയ ക്രിസ്ത്യാനികൾ നിമിത്തവും (൩) സത്യക്രിസ്ത്യാനികളിൽതന്നെയുമുള്ള സ്നേഹമില്ലായ്മയും കുറവുകളും. (൪) എന്നിൽ തന്നെയുമുള്ള പാപവാസനകളേയും പാപത്തേയും കാണുമ്പോൾ ഉണ്ടാകുന്ന മനസ്സുരുക്കവും ആണ്. ഇപ്രകാരമുള്ള ഈ അനിത്യ ലോകത്തിൽ നിന്നും വാങ്ങിപ്പോകുന്നതിൽ ഇനിക്കു താല്പര്യം ഇല്ലാതെ ഇരിക്കുമൊ, ഹാ ഇനിക്കു ഒരു പ്രാവിനുള്ളതുപോലെ ചിറകുകളെ ലഭിച്ചിരുന്നു എങ്കിൽ ഞാൻ പറന്നു എന്റെ ദൈവസന്നിധിയിൽ വസിച്ചേനെ.

മരണം---നിന്റെ മരണത്തിനായി നീ ആഗ്രഹിക്കുന്നതു മേൽവിവരിച്ച കാരണങ്ങളാൽ മാത്രമോ.

ക്രിസ്ത്യാനി---അല്ലാ, ഇഹത്തിൽവച്ചു ഇനിക്കു ഭവിക്കാവുന്ന എല്ലാ ദുഃഖങ്ങളിൽനിന്നും എന്നെ വിരമിപ്പിക്കുന്നതും എന്റെ ഹൃദയത്തിൽ പരിശുദ്ധപിതാവു ഉറപ്പിച്ചിട്ടുള്ള എല്ലാ ആഗ്രഹങ്ങളാലും എന്നെ പൂർണ്ണമായി തൃപ്തിപ്പെടുത്തുന്നതും പരിശുദ്ധവും ആനന്ദവും പൂർണ്ണവും മഹത്വവും ഉള്ളതായ രാജ്യത്തേക്കു എന്നെ പ്രവേശിപ്പിക്കുന്നതും ആയ മാർഗ്ഗവും മരണവും ആകയാലും മേൽ വിവരിച്ച എല്ലാകാരണങ്ങളാലും മരണത്തെ ഞാൻ ആഗ്രഹിക്കുന്നു.

മരണം---ക്രിസ്ത്യാനിയെ നീ സ്വർഗ്ഗരാജ്യത്തിൽവച്ചു അനുഭവിപ്പാനിരിക്കുന്നതിൽ ഏതാനും ചില ഭാഗ്യങ്ങളെ പറയുന്നതിനു ഞാൻ അപേക്ഷിക്കുന്നു.

ക്രിസ്ത്യാനി---മരണമേ നിന്റെ ഈ ചോദ്യം വളരെ പ്രയാസമേ

റിയ സംഗതിയെക്കുറിച്ചാകുന്നു സ്വർഗ്ഗഭാഗ്യങ്ങളെപ്പററി വിവരിപ്പാൻ മനുഷ്യനാവിനാൽ കഴിയുന്നതല്ലാ. അപ്പോസ്തലനായ പൌലൂസു പോലും പറയുന്നത്. ഈ മഹിമയെ കണ്ണുകണ്ടിട്ടും ചെവി കേട്ടിട്ടും മനുഷ്യഹൃദയത്തിൽ കരേറീട്ടും ഇല്ലെന്നാകുന്നു. മോക്ഷത്തിൽ അനുഭവിക്കാനിരിക്കുന്നതിൽ ഇവിടെവച്ചു അനുഭവിക്കുന്നതിൽ ചിലതിനെ മാത്രം പറയാം. നീ കാണുന്ന എൻ്റെ ഈ നാശമുള്ള ശരീരം ക്രിസ്തു ശരീരത്തെപോലെ മറുരൂപപ്പെട്ടും. സ്വർഗ്ഗഭൂമിയും വന്നുകൂടുന്ന ആ മഹത്വ സദസ്സിൽ മഹത്വാലങ്കാരങ്ങളോടു കൂടി ഞാൻ കാണപ്പെട്ടും. എല്ലാ മനുഷ്യരുടേയും മുമ്പാകെ എൻ്റെ കർത്താവു എന്നെ ബഹുമാനിക്കും. എൻ്റെ കർത്താവു ജീവകിരീടത്തെ ഇനിക്കു തരും. ന്യായവിധിയിൽ ദുഷ്ടന്മാരെയും പാപികളേയും വിധിക്കുന്നതിനു എന്നേകൂടി പങ്കാളിയാക്കിതീർക്കും. അനന്തരം തന്നോടുകൂടി എന്നന്നേക്കും സംപൂർണ്ണ ആനന്ദത്തേയും അനുഭവിക്കും. മരണമെ ഇനിക്കു പതിനായിരം വർഷം ആയുസ്സു തന്നാലും പതിനായിരം പതിനായിരം ലോകങ്ങൾ തന്നാലും ഒന്നും ഈ സന്തോഷത്തോടു സമമുള്ളതാകയില്ലാ.

മരണം---നിന്നെ ഞാൻ ഉപദ്രവിച്ചപ്പോൾ നിൻ്റെ ഹൃദയത്തിൽ യാതൊരു പിറുപിറുപ്പുപോലും ഉണ്ടായിട്ടില്ലല്ലൊ.

ക്രിസ്ത്യാനി---ഇനിക്കു യാതൊരു പിറുപിറുപ്പും ഉണ്ടായില്ലാ കാരണം എൻ്റെ ആത്മാവിനു ക്ഷീണം ഉണ്ടാകുമ്പോൾ ഇനിക്കു വേണ്ടി മരണവേദനയെ സഹിച്ച എൻ്റെ രക്ഷിതാവിനെ ഞാൻ ഓർക്കുന്നു. എൻ്റെ കട്ടിലിൽ ഇനിക്കു വേദനയുണ്ടാകുമ്പോൾ എൻ്റെ രക്ഷിതാവു തറയ്ക്കപ്പെട്ട കുരിശിന്മേൽ വച്ചു സഹിച്ച വേദന അതിനേക്കാൾ വലിപ്പമുള്ളതല്ലയൊ എന്നോർത്തു ഞാൻ ആശ്വസിക്കുന്നു. ഞാൻ അനുഭവിക്കുന്നതും അനുഭവിപ്പാനിരിക്കുന്നതും ആയ യാതൊരു ദുഃഖവും അതിനോടു സമമുള്ളതാകയില്ലാ, പാപം വസിക്കുന്ന ശരീരദുഃഖങ്ങളാൽ ഞാൻ വലയുന്നതിനേക്കാൾ എൻ്റെ പാപഹേതുവാൽ താനല്ലയൊ അധികമായി വലഞ്ഞതു. ഇനിക്കുണ്ടാകുന്ന ഉപദ്രവം ക്ഷമയേയും, ക്ഷമ നിശ്ചയത്തേയും, നിശ്ചയം ആശയേയും ഉണ്ടാക്കുന്നു എന്നറിഞ്ഞു കഷ്ടതകളിലും ദുഃഖങ്ങളിലും കൂടി പ്രശംസിച്ചുംകൊണ്ടു ഇനിക്കു നൽകപ്പെട്ടിരിക്കുന്ന ദൈവസ്നേഹം എന്നിൽ വ്യാപിച്ചിരിക്കുന്നതുകൊണ്ടു ഈ ആശ എന്നെ ലജ്ജിപ്പിക്കുന്നില്ലാ ഇതാകുന്നു ഇനിക്കുള്ള ആശ്വാസം.

മരണം---നിൻ്റെ ശരീരത്തേയും ആത്മാവിനേയും ഞാൻ വെവ്വേറായിട്ടു വെട്ടുവാൻ പോകുന്നു വെട്ടിയാലുടൻ നീ ഭൂമിയിൽനിന്നു മായ്ക്കപ്പെട്ടും.

ക്രിസ്ത്യാനി---പാപിക്കും പാപത്തിനും ദൈവം ശത്രു ആകുന്നു എങ്കിലും ഇനിക്കു താൻ ദയയുള്ള പിതാവാകുന്നു. ഞാൻ ഈ ലോകത്തിൽനിന്നു യാത്ര പുറപ്പെട്ടുകയും എന്നെ ഉടുപ്പിച്ച തുണിയും എൻ്റെ ശവപ്പെട്ടിയും മണ്ണിനു മണ്ണായിതീർന്നാലും മരിച്ചവരെ ഉയർപ്പിച്ചു ന്യായം വിധിച്ചാലും ദൈവത്തിനു എൻ്റെമേലുള്ള സ്നേഹം മാറിപ്പോകുന്നതല്ലാ. അതുകൊണ്ടു ഇനിക്കു സമാധാനം, സമാധാനം. മരണമേ ഒന്നും കൂട്ടാക്കാതെ വെട്ടുക.

വി. എം. എം. (തുടരും)

## ദൈവാരാധന എന്തു്?, എങ്ങിനെ??.

ഉപന്യാസങ്ങൾ പലതും വായിച്ചു തഴമ്പിച്ചിരിക്കുന്ന പത്രികാവായനക്കാരായ മാന്യമഹാജനങ്ങളേ! നിങ്ങളുടെ വിലയേറിയ ശ്രദ്ധയെ ഞാൻ എൻെറ ഈ ഉപന്യാസത്തിലേക്കു ക്ഷണിച്ചുകൊള്ളുന്നതു ദുസ്സഹമായിത്തോന്നാതെ "ചള്ളിലും ചാറുണ്ടു്" എന്നുള്ള പ്രമാണമനുസരിച്ചു മനസ്സിരുത്തി കേൾക്കണമെന്നു താഴ്മയായി അപേക്ഷിച്ചുകൊണ്ടു വിഷയത്തിലേക്കു പ്രവേശിക്കട്ടെ.

ഏതു ജീവാത്മാവിലും അതിൻെറ പ്രാരംഭാവസ്ഥ ആലോചിച്ചാൽ സ്വതസിദ്ധമായിരിക്കുന്ന സ്ഥിതി ഗുണഭൂയിഷ്ഠമാണെന്നും പിന്നെ പിടികൂടുന്ന ദോഷഭാഗങ്ങൾ ലോകവ്യാപാരസംസർഗ്ഗം നിമിത്തമുണ്ടാകുന്നതാണെന്നും ആലോചിച്ചാൽ നമുക്കു മനസ്സിലാക്കാം. ഇവയ്ക്കു അത്യന്തം ദൈവപ്രതികൂലമായ നടപടികൾ എന്നേക്കും തങ്ങളെ വശപ്പെടുത്തി നിശ്ചയമായി ഭവിക്കുമെന്നു ദൃഢവിശ്വാസമുള്ള ഭയങ്കര ഭാവിയെപ്പററി വിചാരശൂന്യന്മാരായി ആധുനിക ക്രിസ്തീയലോകത്തിൽ അധികംപേരുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ലോകവ്യാപാരമായ അപകടനീരാഴിയിൽകൂടി ജീവികളായ നമുക്കു നിരന്തരപ്രയാണം അത്യാപേക്ഷിതമായിരിക്കുന്ന സ്ഥിതിക്കു തങ്ങളുടെ പ്രവൃത്തികളുടെ ഗുണദോഷങ്ങളെ വിവേചിച്ചു സമയങ്ങളെ നയിക്കുന്ന ഏവർക്കും മാനസികപരീക്ഷ ഒരു സമയവും ഒഴിച്ചുകൂടാൻ പാടില്ലാത്തതായിട്ടാണല്ലോ ഇരിക്കുന്നതു. എന്നാൽ ഈ മനോയുദ്ധാങ്കണത്തിൽ പ്രവേശിച്ചു പ്രതിനിമിഷായോധനം സധൈര്യം നടത്തി വിജയംപ്രാപിച്ചു സുസ്ഥിരമായി നില്ക്കുന്നതിനു ദുർബ്ബലരായ മനുഷ്യാത്മാക്കളിൽ ആരെക്കൊണ്ടും തനിയെ സാധിച്ചു എന്നുവരുന്നതു അശക്യമാണെന്നു നിസ്സംശയം തന്നെ.

ആകയാൽ തൽകാര്യനിർവ്വഹണാർത്ഥം, അതുകൾകൊണ്ടല്ലാതെ സാധിച്ചുകൂടുന്നതല്ലെന്നുള്ള പ്രധാനവും സംയോഗാർഹങ്ങളുമായ രണ്ടു സംഗതികൾ തമ്മിൽ ഒരു കൂട്ടിക്കാഴ്ച ചെയ്യേണ്ടിയിരിക്കുന്നു. ഇവയിൽ ഒന്ന് സ്വർഗ്ഗീയവും മറേറതു ഭൗമികവും ആണ്. ഒന്നു ദൈവത്തിൽനിന്നുള്ളതും മററൊന്നു മനുഷ്യനിൽനിന്നുള്ളതും. ഒന്ന് തൻെറ സൃഷ്ടിമേലുള്ള രക്ഷിതാവിൻെറ കൃപയും മറേറതു നിഷ്കളങ്ക മനസ്സാക്ഷിയോടും സത്യാന്തരത്തോടും തകർന്നഹൃദയത്തോടുമുള്ള പ്രാർത്ഥന അല്ലെങ്കിൽ ദൈവാരാധനയും അത്രെ.

ദൈവികപരിശീലനത്തിൽ നേരിടുന്ന ലോകപരീക്ഷകളെ നിരോധിക്കുന്നതിനു തന്നെയല്ലാ. പിന്നെയോ ഐഹികവും പാരത്രികവുമായി അവനവൻെറ സംരക്ഷണക്ക് ഉപയുക്തങ്ങളായ സർവ്വാവശ്യങ്ങളെയും യഥായോഗ്യം അരുളിതരുന്നതിനു പരമരക്ഷകനെ നിർബന്ധിതനാക്കിച്ചെയ്യുന്ന ദൈവദത്തമായ ഒരു പ്രയോഗവും ഒരു ഉത്തമമാർഗ്ഗവും ആണ് ദൈവത്തെ നാം ആരാധിക്ക എന്നുള്ളതു.

തങ്ങളുടെ ആവശ്യങ്ങളെ ഒരുവിധം നിറവേററിപ്പോകുന്ന യജമാനന്മാരിൽ കേവലം മൃഗങ്ങൾപോലും പ്രദർശിപ്പിച്ചുവരുന്ന സ്വാമിഭക്തി അഥവാ ഉപകാരസ്മരണ വിസ്മയനീയങ്ങളായി നാം കണ്ടുവരാറുണ്ടല്ലോ. അങ്ങിനെ ആയാൽ ദൈവസംരക്ഷണയെപ്പററിയും തൻമൂലം, നാനാവി

ധികഷ്ടാരിഷ്ടതയിൽപ്പെട്ടുഴലുന്ന നമ്മുടെ ചുററുമുള്ള അനേകങ്ങളെ അപേക്ഷിച്ചു നമുക്കു സിദ്ധിച്ചിരിക്കുന്ന സൌഭാഗ്യാവസ്ഥയെക്കുറിച്ചു, അല്പമായിട്ടെങ്കിലും ഒന്നു ആരാഞ്ഞാലോചിക്കുന്നപക്ഷം നാം നമ്മുടെ ജീവദാതാവിനെ എത്രമാത്രം ഏതേതെല്ലാം പ്രകാരങ്ങളിൽ സ്തുതിച്ചു പുകഴ്ത്തേണ്ടതാണെന്നു് ബോദ്ധ്യമാകും.

രക്ഷിതാക്കളെ സ്മരിക്കുന്നവിഷയത്തിൽ മനുഷ്യനും മൃഗവും തമ്മിലുള്ള വ്യത്യാസംപോലെതന്നെ അവരുടെ യജമാനസ്മരണകളിലും അന്തരം അന്തർഭവിച്ചിരിക്കുന്നു എന്നു വിശേഷിച്ചു പറയണമെന്നില്ലാ. മൃഗമോ, അതു് അതിനു കിട്ടിവരുന്ന സഹായങ്ങൾക്കായി മാത്രം നന്ദിയുള്ളതായിരിക്കുന്നു. തൻെറ യജമാനനിൽനിന്നുള്ള അനുഭവം എപ്പോൾ ശൂന്യമായി എന്നു് ആ ജന്തുവിനു തോന്നുന്നുവോ അപ്പോൾ മുതൽ അതിൻെറ യജമാനപ്രീതിയും ക്രമേണ നാമാവശേഷമായിത്തീരുന്നു.

എന്നാൽ സ്വർഗ്ഗീയ പിതാവിനോടു മനുഷ്യർക്കുള്ള കർത്തവ്യങ്ങൾ ഇങ്ങിനെയൊന്നുമല്ലാ. നമുക്കു രക്ഷിതാവിൽനിന്നു ലഭിക്കാകുന്ന നന്മകളെ ലാക്കാക്കിയല്ലാ നാം തന്നെ സ്തുതിച്ചുകൊണ്ടാടേണ്ടതു്. നമുക്കുള്ള സർവ്വ കുറവുകളും, മനോദുഃഖങ്ങളും ബുദ്ധിമുട്ടുകളും കൃപയുള്ള കർത്താവിൻെറ തൃക്കൺകളിൽനിന്നു ഒരിക്കലും മറഞ്ഞിരിക്കുന്നതല്ലാ. താൻ സർവ്വവും അറിഞ്ഞിരിക്കുന്ന സർവ്വവ്യാപിയെന്നും അന്തരിന്ദ്രിയങ്ങളെ പരിശോധിക്കുന്ന വിസ്മയിക്കത്തക്കവനെന്നും ഓർത്തിരിക്കേണ്ടതാണ്. അതുകൊണ്ടു തൻെറ സൃഷ്ടികളിൽനിന്നു ലഭിക്കുന്ന സത്യാന്തര സ്തുത്യാരാധനകൾ തൻെറ ഇഷ്ടത്തെ ബലാൽ വശീകരിക്കുന്ന ഏക സംഗതി ആകയാൽ പ്രതിഫലേച്ഛാലേശവും കൂടാതെ അതിനെ സമർപ്പിച്ചുകൊണ്ടു പരമരക്ഷകൻെറ അരുമ, തിരുഹിതത്തെ ശരിയാംവണ്ണം നിവൃത്തിച്ചു. നമുക്കുള്ള സുഖദുഃഖങ്ങളിൽ ഒന്നുപോലെ തൃപ്തിയേയും ആശ്വാസത്തെയും ഉറപ്പായ വിശ്വാസത്തോടും, അവകാശത്തോടും കൂടി ആർജ്ജിച്ചുകൊള്ളേണ്ടതാണ് നമ്മുടെ സർവ്വനടപടികളെയും നാം ക്രമീകരിച്ചു ദൈവമുൻപാകെ സത്യവും അനുതാപവും തകർച്ചയുമുള്ള ഹൃദയന്മാരായി തന്നെ സ്തുതിക്കുന്നതിൽ യോഗ്യമുള്ളവരായും തൻെറ ആട്ടിൻകൂട്ടത്തിൽ എണ്ണപ്പെടുവാൻ അവകാശമുള്ളവരായും നമ്മുടെ ആയുഷ്കാലത്തെ രക്ഷിതാവിൻെറ ഹിതാനുസരണം നാം വിനിയോഗിക്കുന്നപക്ഷം സർവ്വൈശ്വര്യഭണ്ഡാഗാരവും കൃപാനിധിയും ആയ മ്ശിഹാതമ്പുരാൻ നമ്മുടെ ഹിതങ്ങളെയും ആവശ്യങ്ങളെയും അഗണ്യമായി വിചാരിച്ചു എന്നുവരുന്നതല്ലല്ലോ.

ആകയാൽ പ്രിയമുള്ളവരെ സത്യമനസ്സാക്ഷിയോടും അക്ഷീണ തൃഷ്ണയോടും നമ്മുടെ ദൈവമായ കർത്താവിനെ അവരവരാൽ കഴിയും പ്രകാരങ്ങളിൽ എല്ലാം യോഗ്യമായി സർവ്വാത്മനാ വാഴ്ത്തി പുകഴ്ത്തി ശുശ്രൂഷിച്ചു ആരാധിച്ചു് തൻെറ ഹിതത്തെ ശരിയായി നിവൃത്തിച്ചു് തങ്ങളുടെ കർത്തവ്യകർമ്മത്തെ നിറവേററി സംതൃപ്തന്മാരായി ജീവിതത്തെ നടത്തിക്കൊണ്ടുപോകണമെന്നു അറിയിച്ചുകൊണ്ടു് തൽക്കാലം വിരമിക്കുന്നു.

സി. ജി. മാത്യു.

## ഒരു സംശയനിവൃത്തി.

പി. ഐ. യൌസേഫ് ശെമ്മാശൻ.

വിശുദ്ധവേദപുസ്തകത്തെ വേണ്ടവിധത്തിൽ ആദരിച്ചു തങ്ങളുടെ ആത്മീയജീവനുതകുന്നതായ ഫലങ്ങളെ അനുഭവിച്ചു മനസ്തൃപ്തിയും സന്തോഷവും വരുത്തുന്ന ശുദ്ധമാനസന്മാൎക്കുപോലും ഈ വേദഗ്രന്ഥം ചിലപ്പോൾ തങ്ങളുടെ മനസ്സിനെ വേദനപ്പെടുത്തുന്ന ഒരു ആയുധമായും ഇരിക്കാറുണ്ടു. പ്രകൃതവിരുദ്ധങ്ങളും അസംഭവ്യങ്ങളുമായ സംഗതികൾക്കു ഈ ജീവന്റെ പുസ്തകത്തിൽ പ്രവേശം ലഭിച്ചിട്ടുണ്ടെന്നുവിചാരിച്ചു മനസ്സോടെ അല്ലെങ്കിലും ഈ പുസ്തകത്തെ അനാദരിക്കുന്നതിനു ചിലൎക്കു ഇടയാകുന്നു. എങ്കിലും സത്യത്തിനും പ്രകൃതത്തിനും വിരുദ്ധങ്ങളായ സംഗതികൾ ഇതിൽ ഉണ്ടാകാൻ വഴിയില്ലെന്നുള്ള ഒരു പൊതുവിശ്വാസത്താൽ സമാധാനപ്പെടുന്നവരെയും കണ്ടേക്കാം. വേദപുസ്തകത്തിലുള്ള ചിലഭാഗങ്ങൾ വായിക്കുമ്പോൾ നമുക്കുണ്ടാകുന്ന രസക്ഷയത്തിനു മേൽപറഞ്ഞപ്രകാരമുള്ള പൊതുവിശ്വാസത്താൽ അല്പം പ്രതിശാന്തി കണ്ടേക്കാം, എങ്കിലും പിന്നീടു നമ്മുടെ സംശയനിവൃത്തിക്കു വേണ്ടവിധത്തിൽ ശ്രമിക്കാൻ ഇടയാകാത്തതുകൊണ്ടാണ് നിരീശ്വരമതക്കാൎക്കുകൂടി ദൈവഭക്തി അവശ്യം ഉണ്ടാക്കിക്കൊടുക്കുന്ന വി: വേദവാക്യങ്ങളിലുള്ള ഹൃദയംഗമങ്ങളായ യുക്തികൾ നമുക്കു അറിവാൻ ഇടയാകാതെവരുന്നതു. ഈ വേദഗ്രന്ഥത്തെത്തന്നെ പിടിച്ചുകൊണ്ടു മറിച്ചും, തിരിച്ചും വ്യാഖ്യാനിക്കുന്ന ഇതരസഭക്കാരുടെ വിശ്വാസരീതിയെ ഏതാണ്ടൊക്കെ അറിഞ്ഞു അതിനോടു സ്വല്പമെങ്കിലും പ്രതിപത്തി തോന്നിയ ഒരുവനു രക്ഷക്കു അവശ്യംവേണ്ടതായ മാൎഗ്ഗങ്ങളെ നാം കാണിച്ചുകൊടുക്കുമ്പോൾ പല്ലിളിച്ചു കാട്ടുന്നതു ഇതുകൊണ്ടല്ലാതെ മറെറന്തുകൊണ്ടാണ്? വിലതീരാത്ത രത്നങ്ങൾ എന്നു പറയപ്പെടാവുന്ന വിശുദ്ധ വേദവാക്യങ്ങളുടെ സാരം അറിഞ്ഞു വിചാരസാഗരത്തിൽ ലയിക്കുന്ന ഒരുവനു എന്തൊരു ആഹ്ലാദമാണു താനെതന്നെ ഉണ്ടായിവരുന്നതു. വേദപുസ്തകം സഭയെ ആശ്രയിച്ചിരിക്കുന്നകാലത്തോളം എല്ലാവാക്യങ്ങളുടെയും വ്യാഖ്യാനം അവനവന്റെ സ്വന്തപരിശ്രമംകൊണ്ടു കിട്ടുവാൻ വിഷമമായിരിക്കും.

ഓരോഭാഗങ്ങളും നാം മനസ്സിരുത്തി വായിച്ചുനോക്കുമ്പോൾ എന്തെല്ലാം സംശയങ്ങളാണ് മുളച്ചുണ്ടായിവരുന്നതു. വിശിഷ്യ നാലുസുവിശേഷകന്മാരും പ്രതിപാദിക്കുന്ന ഒരേവിഷയത്തെതന്നെ നാം വായിക്കുമ്പോൾ സംശയങ്ങൾ പതിന്മടങ്ങു വൎദ്ധിക്കുന്നു. അതുകൂടാതെ അവ നമ്മുടെ മനസ്സിനു വല്ലാതെ ഒരു ഇടച്ചിലുണ്ടാക്കുന്നു. ഇങ്ങിനെ കുഴപ്പങ്ങൾ ഉണ്ടാക്കുന്ന പലതും വേദപുസ്തകത്തിൽ അസാമാന്യമാണെങ്കിലും അവയിൽനിന്നു ഏററവും നിസ്സാരമായ ഒന്നിനെ മാത്രം എന്റെ ഈ ലേഖനത്തിൽ പ്രതിപാദിക്കണമെന്നേ ഞാൻ വിചാരിക്കുന്നുള്ളു.

നമ്മുടെ രക്ഷകനായ യേശുക്രിസ്തു കുരിശിൽ തൂങ്ങിയ സമയം തന്റെ ശിരസ്സിനുമേലായി എഴുതിവെച്ചിരുന്ന കുററസംഗതിയെ സംബന്ധിച്ചു നാലുസുവിശേഷകന്മാരും വിടാതെ പറയുന്നുണ്ടെങ്കിലും അവ തമ്മിൽ തമ്മിൽ പൂൎണ്ണമായി യോജിക്കാതെ നമുക്കു കുഴപ്പമുണ്ടാകുന്നമാതൃകയിൽ ആണ് കാണപ്പെടുന്നതു.

൧. "ഇവൻ യെഹൂദന്മാരുടെ രാജാവായ യേശു എന്നു അവന്റെ കുറ്റസംഗതി എഴുതി അവന്റെ തലക്കുമീതെ വെച്ചു" മത്താ- ൨൭. ൩൭.

൨. "അവന്റെ കുറ്റത്തിന്റെ സംഗതിയായി: യെഹൂദന്മാരുടെ രാജാവു എന്നതു മീതെ എഴുതിയിരുന്നു". മക്കൊ- ൧൫. ൨൬.

൩. "ഇവൻ യെഹൂദന്മാരുടെ രാജാവു എന്നു ഒരു മേലെഴുത്തും അവന്റെ മീതെയുണ്ടായിരുന്നു" ലൂക്കൊ- ൨൩. ൩൮.

൪. "പിന്നെ പീലാത്തോസ്" ഒരു മേലെഴുത്തും എഴുതി ക്രൂശിന്മേൽ പതിപ്പിച്ചു; അതിൽ: നസറായനായ യേശു, യെഹൂദന്മാരുടെ രാജാവു എന്നു എഴുതിയിരുന്നു" യോഹ- ൧൯. ൧൯.

ഇവയിൽ ഒന്നും തമ്മിൽ തമ്മിൽ വാക്കിനു വാക്കായി യോജിച്ചിരിക്കാത്തതുകൊണ്ടു യഥാൎത്ഥത്തിൽ ഇവ നാലും ശരിയാകുന്നതെങ്ങിനെയെന്നാണ് മനസ്സിൽ തോന്നുന്നതു. ഇവയിൽ ഒന്നുമാത്രം ശരിയായിരിക്കുന്നു എന്നു പറവാനെ സാധിക്കുന്നുള്ളു. നല്ല അന്തരത്തോടും ഹൃദയശുദ്ധിയോടുംകൂടെ ശ്രദ്ധാപൂൎവ്വം വായിക്കുന്ന ഒരുവനു ഇതു അത്രവിഷമമുണ്ടാക്കുന്ന വിഷയമല്ല എന്നു പറയുന്നതിൽ ഒട്ടുംതന്നെ അതിശയോക്തി ഇല്ല. കാൽവറിമലമേൽ അപ്പോൾ കൂടിയിരുന്ന എല്ലാതരരാജ്യക്കാൎക്കും മനസ്സിലാകേണ്ടതിനു വിവിധഭാഷകളിൽ ഈ തലവാചകം എഴുതപ്പെട്ടിരുന്നു എന്നു അടുത്തവാക്യത്തിൽ വി: യോഹന്നാൻ തന്നെ സാക്ഷിക്കുന്നുണ്ടു. അവിടെ എബ്രായക്കാരും, യവനായക്കാരും, റോമാക്കാരും മറ്റും കൂടിയിരുന്നതുകൊണ്ടു അവരെല്ലാവരും നിഷ്പ്രയാസേന അറിയേണ്ടതിനു തലവാചകം അവരുടെ സ്വദേശഭാഷകളിൽ എഴുതിവെച്ചു.

"യെഹൂദന്മാരുടെ രാജാവു" എന്നതു നാലു സുവിശേഷകന്മാരും ഒരേ മാതിരിയിൽതന്നെ പറഞ്ഞിട്ടുള്ളതിനാൽ, "താൻ യെഹൂദന്മാരുടെ രാജാവാ"ണെന്നു പറഞ്ഞതാണു കുറ്റസംഗതി എന്നു എളുപ്പത്തിൽ നമുക്കു മനസ്സിലായി. നാലു സുവിശേഷകന്മാരും ഒരേതരത്തിൽ ആ മേലെഴുത്തിന്റെ വാചകം കാണിക്കാത്തതു എന്തുകൊണ്ടാണ് എന്നുള്ളതാണല്ലൊ നമ്മുടെ കുഴപ്പസംഗതി.

വി: മത്തായിശ്ലീഹാ തന്റെ ലേഖനം യെഹൂദന്മാൎക്കായി പ്രത്യേകം ഉദ്ദേശിച്ചിട്ടുള്ളതുകൊണ്ടു എബ്രായഭാഷയിൽ എഴുതപ്പെട്ടിരുന്ന തലവാചകംതന്നെയായിരിക്കണം വി: മത്തായിശ്ലീഹാ എഴുതിയിരിക്കുന്നതു. വി: മൎക്കൊസ് തന്റെ സുവിശേഷം വിശിഷ്യ റോമാക്കാൎക്കായി ഉദ്ദേശിച്ചിട്ടുള്ളതുകൊണ്ടു റോമാഭാഷയിൽ എഴുതപ്പെട്ടിരുന്ന മേലെഴുത്തിന്റെ ശരിപകൎപ്പുമാത്രമെ ഈ ദേഹം എഴുതാൻ വഴിയുള്ളു. ഇതുപോലെ വി: ലൂക്കൊസും യവനായഭാഷയിൽ എഴുതപ്പെട്ടിരുന്ന മേലെഴുത്തു അതെ മാതിരിയിൽതന്നെ പകൎത്തി എഴുതാനെ മാൎഗ്ഗമുള്ളു. "യെഹൂദന്മാരുടെ രാജാവു" എന്നു പറഞ്ഞവൻ "നസറായനായ യേശു"വാണു എന്നു ആ ദേഹത്തെക്കുറിച്ചു ഒരു വിശേഷ അറിവു കൊടുക്കുകയാണ് വി: യോഹന്നാൻ ചെയ്യുന്നതു. യെഹൂദന്മാൎക്കായി മാത്രം എഴുതപ്പെട്ട വി: മക്കൊസിന്റെയും വി: യോഹന്നാന്റെയും ലേഖനങ്ങൾ ഈ സംഗതിയിൽ ഒരുപോലെയായിരിക്കേണ്ടതല്ലെ എന്നുള്ള ഒരു സംശയമെ ഇപ്പോൾ നമുക്കു ശേഷിപ്പുള്ളു. വി: മൎക്കൊസ ൧൫. ൨൬. നാം വായിച്ചുനോക്കുമ്പോൾ റോമാഭാഷയിൽ എഴുതപ്പെട്ട ആ തലവാചകംതന്നെ പകൎത്തി എഴുതി എന്നു തോന്നിക്കു

ത്തകവിധത്തിൽ ഒന്നും വി: മർക്കോസ് പറയുന്നില്ല. "അവന്റെ കുററത്തിന്റെ സംഗതിയായി യഹൂദന്മാരുടെ രാജാവു എന്നതു മീതെ എഴുതിയിരുന്നു" എന്നുമാത്രമെ കാണിക്കുന്നുള്ളു. എന്നാൽ പീലാത്തോസ് തലവാചകം എഴുതിച്ചപ്പോൾ കുററക്കാരന്റെ സാക്ഷ്യമുള്ള പേർ (നസറായനായ യേശു) എഴുതിച്ചുവെന്നു വി: യോഹന്നാൻ പറയുന്നതുകൊണ്ടു തലവാചകത്തിന്റെ കാര്യഭാഗം ഇന്നതാണെന്നു പറയുന്ന വി: മർക്കോസിനോടു ഒരുതരത്തിലും വിരുദ്ധമാകാൻ വഴിയില്ല.

---

## ചില സദുപദേശങ്ങളും അവകളുടെ വ്യാഖ്യാനവും.

(പി. എം. എം).

൧. ഫറവോവിന്റെ പുത്രി എജിപ്തിലെ ആററിൽ കുളിപ്പാൻ പോകയും അതിൽനിന്നും ഇസ്രായേലിനു രക്ഷ ഉണ്ടാകയും ചെയ്തു.

പ്രിയരേ ദുഷ്ടരാജാവായ ഫറവോവിന്റെ കാലത്തുണ്ടായ ഘോരസംഗതിയെപററി നിങ്ങൾ ഓർക്കുമല്ലോ. ഇസ്രായേൽക്കാരുടെ എല്ലാ ആൺകുട്ടികളേയും കൊല്ലിച്ചതായ ആ കാലത്തു ഞാങ്ങണകളുടെ ഇടയിൽ കണ്ടെത്തപ്പെട്ട പെട്ടിയിൽ അതിശയകരമായി സൂക്ഷിക്കപ്പെട്ടിരുന്ന മോശ എന്ന കുട്ടിയുടെ ചിത്രം നമ്മുടെ ഹൃദയകണ്ണുകളിൽ പതിയുന്നുണ്ടല്ലോ. ഈ സംഭവം നടന്ന ആ കാലത്തു ഒരു ദിവസം ഫറവോവിന്റെ പുത്രി കുളിപ്പാനായി എജിപ്തിലെ ആററിലേക്കു പോയി. തന്റെ ദൃഷ്ടിയിൽ ഞാങ്ങണകളുടെ ഇടയിൽ ഒളിച്ചുവെക്കപ്പെട്ടിരുന്ന ഒരു പെട്ടി കാണപ്പെട്ടു. ആ പെട്ടി തുറന്നു നോക്കിയപ്പോൾ ഒരു ശിശുവിനെ കണ്ടു. ആ ശിശുവോ ഇസ്രായേല്യരെ അവരുടെ സങ്കടങ്ങളിൽനിന്നും രക്ഷിപ്പാനായി സൂക്ഷിക്കപ്പെട്ടിരുന്ന ഒരു മഹാനായിരുന്നു. ഫറവോവിന്റെ പുത്രിയുടെ, സ്നാനത്തിനായുള്ള യാത്രയാൽ ഇസ്രായേലിനു രക്ഷ ഉണ്ടായി. ഇതിൽനിന്നു ചെറിയ കാര്യങ്ങളിൽക്കൂടെയും മേലോട്ടു നോക്കേണ്ട ആവശ്യം എത്രമാത്രമുണ്ടെന്നു ഈ പാഠം നമ്മെ പഠിപ്പിക്കുന്നു. അനേകം ചെറിയ സംഗതികളേയും ആലോചന കൂടാതെ നിസ്സാരമായി നാം തള്ളിക്കളയുന്നില്ലയൊ. എന്നാൽ അപ്രകാരം ഉള്ള സംഗതിയിൽപോലും ദൈവേഷ്ടം എന്തെന്നു മനസ്സിലാകാതെ നാം പ്രവൃത്തിക്കരുത് എന്നു നാം ഇനിയെങ്കിലും പഠിച്ചെങ്കിൽ എത്ര നന്നായിരുന്നു. നമുക്കു നേരിടുന്ന ഏററം ചെറിയ സംഗതികളിലും നാം മൂലം ദൈവമഹത്വത്തിനായി പല പ്രയോജനമുള്ള കാര്യങ്ങൾ വരുത്തേണ്ടതായിട്ടുണ്ടു. നാം ചെയ്യുന്ന എല്ലാ നിസ്സാര സംഗതികളേയും ദൈവത്തോടുള്ള സംസർഗ്ഗത്തിനു ഒരു സൌകര്യമാക്കിത്തീർത്താൽ അപ്പോൾ സാരമില്ലാത്ത ചെറിയ കാര്യങ്ങളിൽക്കൂടി വലിയ അനുഗ്രഹത്തിനു നമുക്കു ഇടയാകിത്തീരും.

൨. യെശ്ശായിയുടെ പുത്രനായ ദാവീദു എന്ന ആട്ടിടയൻ അപ്പവും, പാൽക്കട്ടിയും എടുത്തു ഏലായുടെ താഴ്‌വരയിലേക്കു ഇറങ്ങിയതിൽനിന്നു ഇസ്രായേലിന്റെ സൈന്യത്തിനു ജയം ഉണ്ടാകും എന്നും, ചേലയില്ലാത്ത ഫെലിസ്ത്യനും മല്ലനും ആയ ഗോലിയാത്തിന്റെ തല അവനിൽനിന്നും വേർപെടും എന്നും ആരറിഞ്ഞു.

അല്ലയൊ സ്നേഹിതരേ ദാവീദിന്റെ ഈ നിസ്സാരമായ യാത്രയിൽനിന്നും, അതായതു ഭക്ഷണവും കൊണ്ടു പുറപ്പെട്ട ആ സാരമില്ലാത്ത യാത്രയിൽനിന്നുതന്നെ, ഇസ്രായേലിന്റെ പോർക്കളത്തിൽ ആർപ്പുവിളി ഉണ്ടായി. ദൈവത്തിന്റെ ജനമായ ഇസ്രായേലിനെ നിന്ദിച്ച മല്ലനായ ഗോലിയാത്തിനെ അപജയപ്പെടുത്തി ദാവീദിന്റെ ഏലായുടെ താഴ്‌വരയിലേക്കുള്ള യാത്രസമയത്തു കണ്ടതിൽ ആരെങ്കിലും, ഈ യാത്രകൊണ്ടു ഇത്ര മഹത്വമേറിയ ഒരു സംഗതിയുടെ സാദ്ധ്യം ലക്ഷ്യമാകുമെന്നു വിചാരിച്ചിരുന്നുവോ ഇല്ല. എങ്കിലും സൈന്യങ്ങളുടെ കർത്താവു അതു കണ്ടിരുന്നു,

നമ്മുടെയും നിസ്സാരമായ ചില സ്ഥലങ്ങളിലും വീടുകളിലും മറ്റുമുള്ള യാത്രയിൽനിന്നും നാം അറിയാത്ത പല സംഗതികൾ ദൈവത്തിനു സാധിപ്പാൻ കണ്ടെന്നു വന്നേക്കാം, എന്നുകിൽ മല്ലനായ പിശാചിനെ തന്റെ ഹൃദയത്തിൽ രാജാവായി വാഴിച്ചിരിക്കുന്ന ഒരു സ്നേഹിതനിൽനിന്നു ആ ഗോലിയാഥിനെ ഇറക്കികളഞ്ഞിട്ടു ദൈവത്തിന്റെ പുത്രനു വാഴുവാൻ തക്കവിധം ഒരുക്കുവാൻ തന്റെ ഹൃദയത്തെ കൊടുക്കുന്നതിനു ആ സ്നേഹിതനോടു അപേക്ഷിച്ചു അപ്രകാരം വരുത്തുന്നതിനായിരിക്കാം. അല്ലെങ്കിൽ ഒരു ഭവനത്തെയൊ ഒരു ദേശത്തെയൊ ഒരു രാജ്യത്തെയൊ ദൈവത്തിങ്കലേക്കു വരുത്തുന്നതിനായിരിക്കാം. നാം അവയെ അറിയുന്നില്ല എങ്കിലും യഹോവാ അവയെ അറിയുന്നു. ആയതിനാൽ നമ്മുടെ എല്ലാ സംഗതികളിലും ദൈവം ആ പ്രവൃത്തിയെപറ്റി ആഗ്രഹിക്കുന്നതു എന്തെന്നു ആലോചിച്ചു ദൈവേഷ്ടത്തിനു നമ്മെതന്നെ വഴിപ്പെടുത്തികൊടുക്കണം.

൩. ദൈവത്തിന്റെ മഹത്വത്തിനായി ജീവിപ്പാൻ ആഗ്രഹിക്കുന്ന സ്നേഹിതരെ താഴെപറയുന്നവയെ നിങ്ങൾ പ്രത്യേകം മുറുകെ പിടിച്ചുകൊൾവിൻ.

(൧) ദൈവം നമ്മോടു കാണിച്ചിരിക്കുന്ന വലുതായുള്ള സ്നേഹത്തെക്കുറിച്ചു എല്ലായ്പോഴും ചിന്തിക്കുക.

(൨) ദിനത്തിനു ദിനവും നമുക്കു സംഭവിക്കുന്ന കാര്യങ്ങൾ ദൈവം തന്റെ സ്നേഹംനിമിത്തം നമുക്കു നൽകിതരുന്നവ എന്നു ഓർമ്മിച്ചു സ്തോത്രത്തോടു അവയെ കൈക്കൊൾക.

(൩) ദൈവമഹത്വം മറ്റുള്ള എല്ലാവരിലേക്കും കടന്നു ചെല്ലുന്നതിനു നാം ഓരൊ കൈവഴികളും മാർഗ്ഗദർശികളും ആയിരിക്ക.

(൪) ദൈവത്തിന്റെ സ്നേഹിതന്മാരായ ജനങ്ങളോടു സംസർഗ്ഗം ചെയ്ക.

(൫) ദൈവം കല്പിക്കുന്ന സകലത്തിനും അനുസരണമുള്ളവനായിരിക്ക.

(൬) ദൈവം നമ്മോടുകൂടെ എല്ലായ്പോഴും ഉണ്ടെന്നുള്ളതിനെ വിസ്മരിക്കാതിരിക്കുക.

(൭) ദൈവം നമ്മെ എല്ലായ്പോഴും കാണുന്ന ദൈവം എന്നു പ്രത്യേകം ഓർത്തിരിക്കുക എന്നുള്ള ഈ സംഗതികളത്രെ. അപ്പോൾ നമ്മുടെ ജീവിതം ദൈവികകൃപയാൽ ദൈവമഹത്വത്തിനായി നടത്തികൊണ്ടുപോകുന്നതിനു താൻ നമുക്കു സഹായിക്കും.

(൮) യഹോവായിങ്കലേക്കു എന്തെങ്കിലും കൊണ്ടുചെല്ലുവാൻ ഉത്സാഹിക്കുന്നവരെക്കാൾ യഹോവായിൽനിന്നും എന്തെങ്കിലും ആവശ്യപ്പെടുന്നവരെ താൻ അധികം സ്നേഹിക്കുന്നു.

(൯) ദുഷ്ടമായി പറകയൊ അന്യായപ്രവൃത്തികളെ ചെയ്കയൊ ചെയ്യുമ്പോൾ പ്രതി പറയാതെയും പ്രതിക്രിയ ചെയ്യാതെയും അവയെ ക്ഷമിച്ചുകളയുന്നതു ഇക്കാലത്തു ഒരുതരം ബലഹീനതയായിട്ടാണു മനുഷ്യർ എണ്ണിപ്പോരുന്നതു. അതു അപ്രകാരംതന്നെ ആകുന്നു എങ്കിൽ സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള എല്ലാവരേയുംകാൾ ബലഹീനൻ ദൈവം ആകുന്നു എന്തുകൊണ്ടെന്നാൽ തന്നെപ്പോലെ ക്ഷമിക്കുന്നവൻ സ്വർഗ്ഗത്തിലും ഭൂമിയിലുമില്ലല്ലൊ.

അതിനാൽ പ്രിയരെ ഇപ്പോൾ നാം ധരിച്ചിരിക്കുന്നതുപോലെ അല്ലാ ക്രിസ്തു നമ്മെ പഠിപ്പിച്ചിരിക്കുന്നതു. അക്ഷമന്മാരായ നമ്മെ ക്ഷമയുള്ളവരാക്കിത്തീർക്കുവാനായിട്ടു താൻ ഇഹത്തിൽ വന്നു. സ്നേഹമില്ലാത്തവരായ നമ്മെ സ്നേഹമുള്ളവരാക്കുവാൻ താൻ ഇഹത്തിൽ വന്നു. എന്നുവേണ്ടാ സർവ്വ നന്മകളുടേയും ഉറവസ്ഥാനമായി നാം ഓരോരുത്തരേയും ആക്കിത്തീർക്കുവാനായി താൻ വാഞ്ഛിക്കുന്നു. നാം ക്രിസ്തുവിനെ പിന്തുടരുവാൻ ആഗ്രഹിക്കുന്നവരൊ ചിന്തിപ്പീൻ.

നമുക്കു ക്ഷമിപ്പാൻ മനസ്സുണ്ടൊ നിന്റെ വലത്തെ കവിളിനു അടിക്കുന്നവനു ഇടത്തെ കവിൾകൂടി കാണിച്ചുകൊടുക്കുക എന്നു പഠിപ്പിച്ചിട്ടുള്ള ഉപദേശത്തെ അനുസരിപ്പാനും താഴ്മയുള്ളവരായി ജീവിപ്പാനും നമുക്കു മനസ്സുണ്ടൊ.

മറ്റുള്ളവരെ നമ്മെപ്പോലെതന്നെ സ്നേഹിക്കുവാൻ നമുക്കു മനസ്സുണ്ടൊ. നാം ഞെരുക്കവും പ്രയാസവും സഹിച്ചും ഇതരന്മാരെ സഹായിപ്പാൻ നാം ആഗ്രഹിക്കുന്നുവൊ എന്നാൽ ദൈവം നമ്മെ അനുഗ്രഹിക്കും.

(തുടരും).

## നമ്മുടെ ആരാധന (തുടർച്ച)

എ. സി. ജോൺ.

൨. <u>പരസ്യാരാധനയുടെ പ്രധാനവിഭാഗങ്ങൾ.</u> പരസ്യാരാധനയുടെ പ്രധാനവിഭാഗങ്ങളെപ്പററി അല്പമായി എഴുതണമെന്നു ഞാൻ ആഗ്രഹിക്കുന്നതു കാരണമില്ലാതല്ല. പരസ്യാരാധനയിൽ ഇന്നിന്ന സംഗതികളെല്ലാം അടങ്ങിയിരിക്കണമെന്നു പൊതുവെ എല്ലാ ക്രിസ്തീയസഭകളും സമ്മതിക്കുന്നുണ്ടെങ്കിലും തങ്ങളുടെ ആരാധനരീതി ഒന്നിൽനിന്നു ഒന്നു ചിലതിലെല്ലാം വ്യത്യാസപ്പെട്ടിരിക്കുന്നതായി പലർക്കും തോന്നാവുന്നതും തെററിധരിക്കാവുന്നതുമാണ്. ചിലർക്കു പ്രത്യേകമായി കൂടിയേതീരു എന്നുള്ള സംഗതികൾ മററു ചിലർക്കു പ്രത്യേകമല്ലാതെ തോന്നിയേക്കാം. അവരവർ ഉൾപ്പെട്ടിരിക്കുന്ന സഭയിലെ ഒരു അംഗമായിത്തീരാതെയും ആ സഭയിലെ ആരാധനയിൽ പങ്കുകൊള്ളാതെയും ഇരുന്നാൽ രക്ഷയ്ക്കു തടസ്സമാണ് എന്നു ഖണ്ഡിച്ചു പറയുന്നവരായും ഉണ്ടു്. എങ്ങിനെ ആയാലും ക്രിസ്തീയ ആരാധനയിൽ പൊതുവെ എല്ലാവർക്കും കൂടിയേതീരു എന്നുള്ള ചില സംഗതികൾ ഉണ്ടു് സംശയമില്ല.

പരസ്യാരാധന ഒരു പ്രത്യേക തരത്തിലായിരിക്കണമെന്നു പുതിയനിയമത്തിൽ ക്ലിപ്തമായി പറഞ്ഞിട്ടില്ല. ഇക്കാര്യത്തിൽ മോശയുടെ പ്രമാണവും ക്രിസ്തുവിന്റെ പ്രമാണവും തമ്മിൽ ഒരു വലിയ വ്യത്യാസം ഉണ്ടു്. യഹൂദമാർഗ്ഗം ആരാധനയെക്കുറിച്ചുള്ള ശട്ടംകെട്ടുകളാൽ നിറഞ്ഞിരുന്നു. അതിൽ അടയാളങ്ങളും, രൂപങ്ങളും നിഴലുകളും ഉണ്ടായിരുന്നു. അതു സ്പർശനത്താലും, കാഴ്ചയാലും ആരാധനക്കാരനെ ആരാധനവസ്തുവിനു അനുരൂപമാക്കുവാൻ ശ്രമിച്ചു. അതു ഒരു പ്രത്യേകജാതിക്കു മാത്രം പററിയതായിരുന്നു. മോശയുടെ എഴുത്തുകളിൽ അതിന്റെ ആരാധനക്രമവും അടങ്ങിയിരുന്നു. എന്നാൽ ക്രിസ്തുമാർഗ്ഗത്തിൽ പൊതുവെയുള്ള ചില പ്രമാണങ്ങളല്ലാതെ ഇന്നരീതിയിൽ വേണമെന്നു ഖണ്ഡിക്കുന്ന പ്രമാണങ്ങൾ വളരെ അപൂർവമാണെന്നു പറയാം. ക്രിസ്തുമാർഗ്ഗം ആരാധനക്കാരെ ഹൃദയത്തിലും മനസ്സാക്ഷിയിലുംകൂടെ ആത്മാവിലുള്ള സത്യാരാധനക്കാരാക്കുന്നു. അതു എല്ലാമനുഷ്യർക്കും പൊതുവെ പററുന്നതാകുന്നു. അതിൽ മാമോദീസാ കുർബാന എന്നീ രണ്ടു പ്രധാനഭാഗങ്ങൾ കാണുന്നു. മോശയുടെ പ്രമാണത്തിനു അനുസരണയായ ഒരു ആരാധനക്രമം ഉണ്ടായിരുന്നതുപോലെ ക്രിസ്തുവിന്റെ പ്രമാണത്തിനു അനുസരണയായ ഒന്നു ആവശ്യമാണ്. വിശുദ്ധവേദം ശരിയായും സൂക്ഷ്മമായും വായിക്കുന്നവർക്കു ക്രിസ്തീയ ആരാധനയുടെ പ്രധാനഭാഗങ്ങളെയും പ്രമാണങ്ങളെയും പററി അറിവാൻ കഴിയും. ആ പ്രധാനഭാഗങ്ങൾ എവിടെ ഉണ്ടോ അവിടെ ക്രിസ്തീയ ആരാധനയും ഉണ്ടു. അവ എവിടെ ഇല്ലാതിരിക്കുന്നുവോ അവിടത്തെ ആരാധനയും അപൂർണ്ണമാണ്.

(൧) <u>പൂർണ്ണമായ പരസ്യാരാധനയിൽ ശാബ്ബത്തു നാളിനെ ബഹുമാനിക്കണം.</u> മനുഷ്യപുത്രന്മാർ ദൈവശുശ്രൂഷയിൽ ഒരുമിച്ചുകൂടുന്നതിനായി ഒരു വാഴ്ത്തപ്പെട്ട ദിവസത്തെ ദൈവം നിശ്ചയിച്ചു. പർദൈസായിൽവെച്ചു തന്നെ ശാബ്ബത്തു മനുഷ്യനു നല്കപ്പെട്ടു. പത്തു കല്പനകളിൽ ഒന്നു ശാബ്ബത്തു നാളിനെ പററിയായിരുന്നു. നമ്മുടെ കർത്താവു തന്നെ ശാബ്ബത്തുനാളിൽ ദൈവാരാധനയിൽ സംബന്ധിച്ചു. ഏഴാംദിവസമല്ലെങ്കിലും ആഴ്ചവ

ട്ടത്തിന്റെ ഒന്നാം ദിവസം ഒരുമിച്ചുകൂടുന്നതു പൂർവ്വീക ക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പായിരുന്നു. ക്രിസ്തീയ ശാബ്‌താകുന്ന വിശുദ്ധ ഞായറാഴ്ച ദിവസം ദൈവാലയത്തിൽ വന്നുകൂടുന്നത് ക്രിസ്ത്യാനികൾ എന്നു നാമധേയപ്പെട്ടവരുടെ പതിവായിരുന്നു എന്നു അന്നുമുതൽ ഇന്നേയോളമുള്ള ചരിത്രം സാക്ഷിക്കുന്നു. ദൈവത്തിന്റെ എല്ലാവിശുദ്ധന്മാരും ശബ്‌ത ആരാധനയുടെ പ്രാധാന്യതയെപ്പററി വ്യവഹരിക്കയും തങ്ങൾക്കുണ്ടായിട്ടുള്ള ഗുണങ്ങളെപ്പററി സാക്ഷീകരിക്കയും ചെയ്തിട്ടുണ്ടു. ശാബത്തു മനുഷ്യനായി ഉണ്ടാക്കപ്പെട്ടു. ക്രിസ്ത്യാനിക്കു എല്ലാ ദിവസവും ശുദ്ധം തന്നെ എങ്കിലും തന്റെ രക്ഷിതാവുമായി സംസർഗ്ഗം ചെയ്യേണ്ടിയ പ്രത്യേകദിവസം ഉണ്ടായിരിക്കേണ്ടതാണ്. അങ്ങിനെ ഉണ്ടായിരിക്കണം എന്നു ദൈവഹിതമാണ്. ശാബ്‌ത്തു ഇല്ലാത്തയിടത്തു പരസ്യാരാധനയും ഇല്ല.

(൨) പൂർണ്ണമായ പരസ്യാരാധനയിൽ പട്ടത്വം ഉണ്ടായിരിക്കണം.

പട്ടക്കാർ വിശ്വാസികളുടെ കൂട്ടത്തെ ഭരിച്ചു നടത്തണം എന്നുള്ളതു ദൈവത്തിന്റെ ഇഷ്ടമാണ്. വിശ്വാസികളുടെ ആരാധനയെ ക്രമീകരിക്കയും ദൈവസന്നിധിയിൽ അവരുടെ കൂടിവരവിനെ അലങ്കരിക്കയും ചെയ്യുന്നതു പട്ടക്കാരാണ്. പട്ടത്വം ദൈവനിയമനം ആണ്. പട്ടത്വം ഇല്ലാത്തയിടത്തു പരസ്യാരാധന ഇല്ല, മാർഗ്ഗം ഇല്ല, ദൈവവുമില്ല. പട്ടക്കാർ ദൈവത്തിന്റെ സ്ഥാനാപതികളും മനുഷ്യവർഗ്ഗത്തിന്റെ പ്രതിപുരുഷന്മാരുമാണ്. അവരുടെമേൽ വെക്കപ്പെട്ടിരിക്കുന്ന ജോലി വളരെ ഭാരമേറിയതും ചുമതലയുള്ളതുമാകുന്നു. പട്ടത്വത്തെ നിഷേധിക്കയും അഗണ്യമായി വിചാരിക്കയും ചെയ്യുന്ന സമുദായങ്ങൾ ഉണ്ടു. പട്ടത്വം ഇല്ലാതെകണ്ടു പരസ്യാരാധന ഇല്ല.

(൩) പൂർണ്ണമായ പരസ്യാരാധനയിൽ ദൈവവചനം പ്രസംഗിക്കണം.

പരസ്യാരാധനയിൽ പ്രസംഗം വേണമെന്നു നിർബന്ധമില്ല എന്നു പറയുന്ന പട്ടക്കാരും അത്മേനികളും ഉണ്ടു. ദൈവമക്കൾ വിശുദ്ധ ആലയത്തിൽ തന്നെ ആരാധിപ്പാനായി വന്നുകൂടുമ്പോൾ ദൈവത്തിന്റെ അരുളപ്പാടുകളും അവരുടെ ചെവികളിൽ മുഴങ്ങിയിരിക്കുന്നു. ദൈവത്തിന്റെ നന്മകളെയും കരുണകളെയും ദൈവപുത്രന്റെ മനുഷ്യാവതാരത്തെയും കഷ്ടപ്പാടിനെയും മരണത്തെയും ഉയിർത്തെഴുന്നേല്പിനെയും രണ്ടാമത്തെ വരവിനെയും, സഭയിൽ വിശുദ്ധാത്മാവിന്റെ എന്നേക്കുമുള്ള വാസത്തെയും മററും കുറിച്ചു ധ്യാനങ്ങളാലും പ്രാർത്ഥനകളാലും സഭാപിതാവായ ദൈവത്തെ മഹത്വപ്പെടുത്തി സ്വർഗ്ഗത്തിലേക്കു കാഴ്ചകളെ കരേറുമ്പോൾ സഭയുടെ തലയായിരിക്കുന്ന മ്ശിഹായിൽനിന്നു ആശ്വാസവും സന്തോഷവും, സമാധാനവും ധൈര്യവും നിറഞ്ഞ വാക്കുകൾ കേൾക്കുന്നതു ശരീരമാകുന്ന സഭയുടെ കെട്ടുപണിക്കും ഗുണീകരണത്തിനും, ദൃഢതയ്ക്കും എത്ര ആവശ്യവും മ്ശിഹായ്ക്കു എത്ര ആനന്ദവും ആയിരിക്കും. തന്റെ മക്കളെ തന്നോടു അനുരൂപപ്പെടുത്തുന്നതിനു തന്റെ വചനംമൂലം സാധിക്കുന്നതിനു തിരുവിഷ്ടമായിരിക്കുമ്പോൾ അതിനു ബാധകമായിതീരുന്നതു എത്ര കഷ്ടം. സഭ കൂടുമ്പോഴൊക്കയും ഉപദേശവും പഠിപ്പീരും ഉണ്ടു് എന്നു പുതിയനിയമത്തിൽ ധാരാളം സാക്ഷികളുണ്ടു്. പാപികളെ ഉണർത്തി വിശുദ്ധന്മാരാക്കുന്നതിനു പരിശുദ്ധാത്മാവിന്റെ പല ശ്രമങ്ങളിൽ പ്രധാനമായ ഒന്നു വിശുദ്ധ വചനത്തിന്റെ പ്രസംഗത്താൽ അത്രെ. പരസ്യാരാധ

നയിൽ ദൈവവചനം ഘോഷിക്കപ്പെടാതെയിരുന്നാൽ പിന്നെ എപ്പോഴാണ് സന്തോഷമുള്ളത്? പ്രസംഗത്തെക്കുറിച്ചു അഗണ്യമായി വിചാരിക്കുന്ന ആരാധനാക്രമം വേദാനുസരണമായിട്ടുള്ളതും ദൈവാനുഗ്രഹമായിട്ടുള്ളതും ആണോ എന്നു ദൈവമക്കൾ ആലോചിച്ചുനോക്കട്ടെ. "പ്രവചനത്തെ ധിക്കരിക്കരുതു്". "വചനത്തെ പ്രസംഗിക്ക". പ്രസംഗം ഇല്ലാത്ത ആരാധന വിശ്വാസികൾക്കു മനസ്സിടിവിനെ ഉണ്ടാക്കുന്നു. അവരുടെ ദാഹത്തെ ശമിപ്പിക്കുന്നുമില്ല.

(൩) പൂർണ്ണമായ പരസ്യാരാധനയിൽ ഏകമനസ്സോടെ പൊതുവായ പ്രാർത്ഥന ഉണ്ടായിരിക്കണം. നമ്മുടെ കർത്താവിന്റെ കാലം മുതൽ ഇന്നേയോളം ആത്മീയാരാധനകളിൽ പൊതുവായ പ്രാർത്ഥനകൾ കഴിക്കപ്പെടുന്നുണ്ടു. നാം സർവ്വഭക്തിയോടും ഘനത്തോടും കൂടെ സാവധാനതയും സ്വസ്ഥതയുമുള്ള ജീവനം കഴിക്കേണ്ടതിന്നു സകല മനുഷ്യർക്കും വേണ്ടിയും, വിശേഷാൽ രാജാക്കന്മാർക്കു, സകല അധികാരസ്ഥന്മാർക്കും വേണ്ടിയും യാചനകളും പ്രാർത്ഥനകളും പക്ഷവാദങ്ങളും സ്തോത്രങ്ങളും പരസ്യാരാധനയിൽ ചെയ്യുന്നതു വളരെ നല്ലതും ന്യായവും ആകുന്നു. തിമൊഥെയോസിനോടു വിശുദ്ധ പൗലൂസിന്റെ പ്രബോധനങ്ങളിൽ വെച്ചു ഒന്നാമത്തേതു് ഇതാകുന്നു. ഇങ്ങിനെ കഴിക്കപ്പെടുന്ന പ്രാർത്ഥനകൾ എല്ലാവർക്കും കേൾക്കത്തക്കവണ്ണം ഉച്ചത്തിലും, മനസ്സിലാകത്തക്ക ഭാഷയിലും ആയിരിക്കണം. പൊതുവായ പ്രാർത്ഥനകൾ ഇല്ലാത്ത ആരാധന പൂർണ്ണമായതല്ല.

(൪) പൂർണ്ണമായ പരസ്യാരാധനയിൽ വിശുദ്ധ വേദവായന ഉണ്ടായിരിക്കണം. യഹൂദന്മാരുടെ ആരാധനയുടെ ഒരു പ്രധാനഭാഗം തിരുവെഴുത്തുകളെ വായിക്കുകയായിരുന്നു. ക്രിസ്തീയ ആരാധനയിലും ഇങ്ങിനെതന്നെ. "ഞാൻ വരുവോളം വായനയിൽ ശ്രദ്ധിച്ചിരിക്ക". പരസ്യവേദവായനയുടെ ഗുണങ്ങൾ അനവധിയാകുന്നു. ലോകത്തിൽ കാണപ്പെടുന്ന കർത്താവിന്റെ സഭയിൽ വായിപ്പാൻ പാടില്ലാത്തവരൊ, മനസ്സില്ലാത്തവരൊ, സമയമില്ലാത്തവരൊ കണ്ടേക്കാം. അങ്ങിനെയുള്ളവർക്കു ഈ വായന എത്ര ഫലപ്രദമാണ്. വേദപുസ്തകത്തിലുള്ള സംഗതികളെക്കുറിച്ചു അല്പമായി മാത്രം കേൾപ്പാൻ ഇടയുള്ളവർ അധികമായി കേൾപ്പാൻ ശ്രമിക്കട്ടെ. വേദപുസ്തകം കർത്താവു വരുന്നതുവരെ നാം വായിക്കയും കേൾക്കയും ചെയ്തുകൊണ്ടിരിക്കുന്നതിന്നു കർത്താവു നമുക്കു തന്നേച്ചുപോയിരിക്കുന്ന ഒരു എഴുത്താണ്. പാഠവായന ഇല്ലാത്ത പരസ്യാരാധന പൂർണ്ണമായതല്ല.

(൫) പൂർണ്ണമായ പരസ്യാരാധനയിൽ പരസ്യമായ സ്തുതിയും സ്തോത്രവും ഉണ്ടായിരിക്കണം. പൂർവ്വീക ക്രിസ്ത്യാനികളുടെ ഇടയിൽ ഇങ്ങിനെയായിരുന്നു എന്നുള്ളതിന്നു തിരുവെഴുത്തും ചരിത്രവും സാക്ഷി. എല്ലാ ധ്യാനത്തിന്റെയും പ്രാർത്ഥനയുടെയും അലങ്കാരം സ്തുതിയാകുന്നു. നമ്മുടെ ആരാധനയുടെ ഈ ഭാഗം ഒരിക്കലും നശിക്കുന്നതല്ല. പ്രാർത്ഥനയും പ്രസംഗവും വായനയും ഒരിക്കൽ അവശ്യമില്ലാതെവരും. എന്നാൽ സ്തുതിയൊ എന്നേക്കും അവശ്യമുള്ളതാകുന്നു. സ്വർഗ്ഗത്തിലുള്ള മാലാഖമാരോടു കൂടി നാമും സ്തുതിപ്പാനായിട്ടു ഈ കാണപ്പെടുന്ന സഭയിൽ ഒരു അഭ്യാസനം കൂടിയത്രെ. സ്തുതി ഇല്ലാത്ത ആരാധന പൂർണ്ണമായതല്ല.

(൬) പൂർണ്ണമായ പരസ്യാരാധനയിൽ കർത്താവു നിയമിച്ച രണ്ടു കൂദാശകളുടെ അനുഷ്ഠാനം ഉണ്ടായിരിക്കണം. വിശുദ്ധ മാമോദീസായാൽ പു

തിയതായി ആളുകൾ സഭയിലേക്കു ചേരുകയും വിശുദ്ധ കുർബാനയാൽ സഭ പോഷിപ്പിക്കപ്പെടുകയും വളർത്തപ്പെടുകയും ചെയ്യുന്നതിനാൽ അവ രണ്ടിനാലും ആരാധന അലംകരിക്കപ്പെടണം. ഈ രണ്ടു കൂദാശകളെ നിഷേധിക്കുന്നവരെ സഭാംഗങ്ങൾ എന്നു വിചാരിച്ചുകൂടാ. മനുഷ്യന്റെ രക്ഷയ്ക്കു ഇവ അത്യാവശ്യമാണ്. ഇവ ഇല്ലാത്ത ആരാധന പൂർണ്ണമായുള്ളതല്ല.

മുകളിൽ പറഞ്ഞിട്ടുള്ള പാശ്ചാത്യാരാധനയുടെ ഏഴു പ്രധാനഭാഗങ്ങളെപ്പറ്റി അല്പമായി നാം ചിന്തിച്ചുകഴിഞ്ഞു. ചില ക്രിസ്തീയ സഹോദരങ്ങൾ ഈ ഭാഗങ്ങളിൽ ചിലതിനോടു യോജിക്കയില്ലായിരിക്കാം. എങ്കിലും ഈ എല്ലാ ഭാഗങ്ങളും ഉള്ളതു് കുറെക്കൂടെ നല്ലതല്ലയോ എന്നു ആലോചിക്കട്ടെ. വിശുദ്ധ ദിവ്യബലിയെയും, പാട്ടുകളെയും, പ്രസംഗത്തെയും, പ്രാർത്ഥനയെയും, വേദവായനയെയും, വിശുദ്ധ കൂദാശകളെയും അംഗങ്ങളായി കണക്കാക്കുന്ന ആരാധനക്രമം ഉണ്ടെങ്കിൽ ആ ആരാധനക്രമം കുറവുള്ളതും അപൂർണ്ണമായതും അല്ലയോ എന്നു പരിശോധിച്ചുനോക്കട്ടെ. ഏതെങ്കിലും ഒന്നു കുറവുണ്ടെങ്കിൽ അതു തൃപ്തികരമായ പദത്തിൽ അല്ല എന്നു അനുഭവത്താൽ മനസ്സിലാകും. (തുടരും)

---

## ഒരു കഥ.

പുരാതനനായ ബിഷോപ്പ് കിങ്ങ് എന്ന ലിങ്കൺ മഹാ ഇടവകയിലെ ബിഷോപ്പിനെപ്പറ്റി രസകരമായ ഒരു കഥ പറയപ്പെടുന്നുണ്ട്. കാറ്റും മഴയും കഠിനമായി ഉണ്ടായിരുന്ന ഒരു രാത്രിയിൽ ആസന്നമരണനായി കിടന്നിരുന്ന ഒരു രോഗിയെ കാണ്മാൻ ചെല്ലണമെന്നു ആരോ ഒരാൾ അദ്ദേഹത്തെ ടെലഫോൺ മുഖാന്തിരം അറിയിച്ചു. തൽക്ഷണം ആ ബിഷോപ്പു പോയി. എങ്കിലും പറയപ്പെട്ടിരുന്ന സ്ഥലത്തു ചെന്നപ്പോൾ രോഗിയായിട്ടു അവിടെ ആരും ഇല്ലായിരുന്നു എന്നു കണ്ടു. മേൽവിലാസം ശരിയായിരുന്നുതാനും. രോഗിയെയോ വർത്തമാനം അയച്ച ആളിനെയോ വളരെ അന്വേഷിച്ചിട്ടു കാണായ്കയാൽ ബിഷോപ്പു വീട്ടിലേക്കു തിരിച്ചുപോയി.

കുറെ വർഷങ്ങളുടെ ശേഷം കൊലപാതകക്കുറ്റത്തിനു ജീവപര്യന്തം തടവുശിക്ഷയ്ക്കു വിധിക്കപ്പെട്ട ഒരാൾക്കു രോഗമായിരിക്കുന്നു കാണ്മാൻ ബിഷോപ്പിനു ആളയച്ചു.

ആ കൊലപാതകൻ അദ്ദേഹത്തോടു പറയുന്നു "ഒരു രോഗിയെ കാണ്മാൻ അങ്ങേക്കു ടെലഫോൺ മുഖാന്തിരം (ഇന്ന മേൽവിലാസത്തിൽ) ഒരു സന്ദേശം കിട്ടിയ രാത്രി ഓർക്കുന്നുണ്ടോ? ഞാനാണു ആ സന്ദേശം അയച്ചതു. അങ്ങേ കൊല്ലണമെന്നു വിചാരിച്ചു ഞാൻ അവിടത്തെ സമീപത്തു തന്നെ നില്ക്കുന്നുണ്ടായിരുന്നു. ഒരുവേള കൊല്ലുവാനും മതിയായിരുന്നു. ഞാൻ അപ്രകാരം ചെയ്യുമായിരുന്നു. എന്നാൽ നിങ്ങൾ രണ്ടുപേരുണ്ടായിരുന്നതുകൊണ്ടു ഞാൻ ഭയപ്പെട്ടു" ബിഷോപ്പ് പറഞ്ഞു ഇല്ല നിങ്ങൾക്കു തെറ്റിപ്പോയി. ഞാൻ തനിച്ചു ഉണ്ടായിരുന്നുള്ളു.

അങ്ങേടു ഒരുവശത്തുകൂടെ ഒരാൾ നടക്കുന്നതുകാണുന്നു എന്നു എനിക്കു തോന്നിയിരുന്നു ആ ആളിനെ എനിക്കു ഭയമായിരുന്നു എന്നു തടവുകാരൻ പറഞ്ഞു.

ആ ആപത്തുസമയത്തു ബിഷോപ്പിന്റെ കാവൽ മാലാഖ അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്നു.

എം. ഡി. സ്കൂൾ ഇൻസ്പെക്ടർ ആപ്പീസ്.

സർക്കുലർ നമ്പർ ൧.

൧൮. ൩. ൮൩.

മാസാന്ത്യക്കണക്കുകൾ ശരിയായ സമയത്തു ഓരോ വാദ്ധ്യാന്മാ(ർ) അയക്കാത്തതുകൊണ്ടു ബില്ലു കിട്ടുന്നതിനു വളരെ കുഴപ്പം നേരിട്ടിരി(ക്കു)ന്നു. ഒരേ മാനേജുമെൻറിലുള്ള പള്ളിക്കൂടങ്ങളുടെ കണക്കുകൾ ഒരു(മി)ച്ചു അയക്കുകയല്ലാതെ പല ഗഡുവുകളിലായി അയച്ചാൽ പലതരം (ആ)ശങ്കകൾക്കും അസിസ്റ്റൻറു ഇൻസ്പെക്ടർ ആപ്പീസുകാർക്കു ജോലി കൂടുത(ലി)നും ആകയാൽ മേലാൽ മാസാന്ത്യക്കണക്കുകൾ മറുമാസം ൩-ാം-നു ഓരോ അ(സി)സ്റ്റൻറു ഇൻസ്പെക്ടർ ആപ്പീസിലും കിട്ടിയിരിക്കണം. ൫-നും അതിൽ (പി)ന്നീട്ടു താമസിച്ചുവരുന്ന കണക്കുകൾ മേലാവിലേക്കു അയക്കുന്നതിനു (നി)വൃത്തിയില്ലെന്നും നിർബന്ധമായി എഴുതി വന്നിരിക്കുന്നു. അതിനാൽ (ഞങ്ങ)ളുടെ മാനേജുമെൻറിലുള്ള എല്ലാ സ്കൂളുകളിലേയും കണക്കുകൾ ൧-ാം-(നു) തന്നെ ഈ ആപ്പീസിൽ കിട്ടത്തക്കവണ്ണം മാസാവസാനദിവസം കണ(ക്കും) ശമ്പളരസീതും അയക്കേണ്ടതും മാസാവസാനദിവസത്തെ അഞ്ചൽമുദ്ര (ക)വറുകളുടെ പുറത്തു കാണേണ്ടതും ആകുന്നു. ചില സ്കൂളുകളിലെ ഹെഡ്മാസ്റ്റരന്മാർ ൮-ാം-നും ൧൦-ാം-നും അയച്ചുവരുന്നതായി കാണുന്നു. ഇ(ത്)തുനിമിത്തം അഞ്ചും ആറും മാസത്തെ ഗ്രാൻറു കിട്ടാതെ ഇരിക്കുന്നു. അ(ത)തിനാൽ നിശ്ചയമായും ൨-ാം-നു തന്നെ കണക്കുകൾ ഈ ആപ്പീസിൽ (നി)ന്നും അസിസ്റ്റൻറു ഇൻസ്പെക്ടർ ആപ്പീസുകളിലേക്കു അയക്കേണ്ടതും, താമ(സി)സിച്ചുവരുന്ന കണക്കുകൾ അയക്കാതെ മടക്കി അയക്കുന്നതും, താമസിക്കു(ന്ന) ഹെഡ്മാസ്റ്റരന്മാരുടെ ആ മാസത്തെ ശമ്പളം പിടിക്കുന്നതും ആണെ(ന്ന)ന്നുള്ള വിവരം എല്ലാ സ്കൂൾ ഹെഡ്മാസ്റ്റരന്മാരേയും തെര്യപ്പെടുത്തിയിരി(ക്കു)ക്കുന്നു.

ഇൻസ്പെക്ടർ കെ. എം. പീലിപ്പോസ് (ഒപ്പു)

---

പിരിവു അടച്ചവരുടെ പേരു വിവരം.

| | | രൂ | ണ | പൈ |
|---|---|---|---|---|
| നടക്കാവു പള്ളിവാതിൽ വടക്കേതിൽ കണ്ണമ്പിൽ മാത്തൻ | അവർകൾ | ൧ | ൩ | ൮ |
| ,, ഉപ്പുവ്യാപാരം മത്തായി | ,, | ൦ | ൧൨ | ൦ |
| മാങ്കാട്ടു കാഞ്ഞിരശ്ശേരി വടക്കേതിൽ കീവറീതു | ,, | ൧ | ൦ | ൦ |
| പന്തിരിച്ചിറ ബ: പള്ളിയോഗം | | ൧ | ൧൨ | ൦ |
| ചെങ്ങന്നൂർ നെല്ലിമൂട്ടിൽ ഔസേപ്പു | ,, | ൫ | ൦ | ൦ |
| ,, പട്ടുവയിൽ ഉട്ടിയേപ്പു | ,, | ൧ | ൧൨ | ൨ |
| മല്ലപ്പള്ളി കരുനപ്പുഴ ചാക്കോ | ,, | ൩ | ൦ | ൦ |
| ,, കല്ലാലാത്തു ഗീവറുഗീസു | ,, | ൧ | ൧൪ | ൮ |
| വെണ്ണിക്കുളം കൂടത്തുംമുറിയിൽ ഗീവറുഗീസു | ,, | ൧ | ൧൨ | [illegible] |
| ,, തുണ്ടിയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൨ | [illegible] |
| ചെങ്ങന്നൂർ ബ: പള്ളിയോഗം | | ൧ | ൧൨ | [illegible] |
| ,, ബ: പൂവത്തൂർ യാക്കോബു കത്തനാരു | ,, | ൧ | ൧൨ | [illegible] |
| മേപ്രാട്ടു. രണ്ടാംശേരിൽ യോഹന്നാൻ | ,, | ൧ | ൫ | |
| കൊറ്റനാട്ടുകാവു,—വെട്ടിയത്തു പറമ്പിൽ വടക്കേവാതിൽ ഉമ്മൻ മേസ്തിരി | ,, | ൩ | ൦ | ൦ |
| കാർത്തികപ്പള്ളി. പള്ളിമുട്ടിൽ വടക്കേതിൽ പുത്തൻപുരക്കാവിൽ കോശി | ,, | ൭ | ൦ | ൦ |
| മുത്തങ്ങാടിയിൽ മൂടത്തേതിൽ കൊച്ചപ്പി | ,, | ൧ | ൧൨ | ൮ |
| തിരുവല്ലാട്ടു കെ. എം. ജേക്കു രജിസ്റ്റർ. | ,, | ൫ | ൦ | ൦ |
| കായംകുളം കളീക്കൽ കൊച്ചുകുഞ്ഞു | ,, | ൬ | ൦ | ൦ |